# പദ്യപാഠാവലി

## ഏഴാംഭാഗം

(ഗവൎമ്മെൻറു ബുക്ക് കമ്മററിക്കാർ പാഠ്യപുസ്തകമാക്കി
വച്ചിട്ടുള്ളതു്)

# പദ്യപാഠാവലി

[എലിമെന്ററിയും സെക്കണ്ടറിയും പാഠശാലകളിലെ ഉപയോഗത്തിനുള്ളതു്]

പ്രസാധകൻ

കേരളവൎമ്മ

സി. എസ്. ഐ; ആണറേറി എഫ്. എം. യു; എം. ആർ. ഏ. എസ്., എഫ്. ആർ. എച്ച് എസ്സ്. എം. ഇ. [illegible] ഏ എഫ്. എൻ. ബി ഏ; എം. ആർ. എസ്സ്. ഏ

വലിയകോയിത്തമ്പുരാൻ

## ഏഴാംഭാഗം

(ഗവൎമ്മെന്റു ബുക്ക് കമ്മററിക്കാർ പാഠ്യപുസ്തകമാക്കി വച്ചിട്ടുള്ളതു്)

പ്രകടനാധികൃതൻ:—കളക്കുന്നത്തു് രാമൻമേനോൻ

ബി. വി. ബുക്ക്ഡിപ്പോ

തിരുവനന്തപുരം



വില വ്യ-അണ

തിരുവനന്തപുരം
ബി. വി. ബുക്കുഡിപ്പോ പ്രവത്തകന്മാക്കുവേണ്ടി
"കമലാലയ"പ്രസ്സിൽ അച്ചടിച്ചതു്.

൰-ാം പതിപ്പു് കാപ്പി ൲൫൧൧
൲൦ൻന്നു

# മുഖവുര

---

മലയാളത്തിലെ ഉത്തമപദ്യകാവ്യങ്ങളിൽ നിന്നു എടുത്തു സങ്കലനം ചെയ്തിട്ടുള്ള ഈ സൂക്തശകലങ്ങൾ ഉദ്ദേശ്യത്തിലും വിഷയസ്വഭാവത്തിലും, എന്നാൽ പ്രസാധിതപൂർവ്വമായ പദ്യപാഠാവലിയുടെ തുടർച്ചയത്രെ. വായനക്കാർക്കു ഈ സങ്കലനം അതിന്റെ മൂലഗ്രന്ഥങ്ങൾ തന്നെ വായിച്ചു രസിക്കുന്നതിലേക്കു ഒരു പ്രേരണയായിത്തീരുമെന്നാണു എന്റെ വിശ്വാസം. ഇതിലെ പാഠങ്ങൾ പദ്യപാഠാവലി വായിക്കുന്ന ബാലന്മാരേക്കാൾ ഉയർന്നതരത്തിലുള്ള വിദ്യാർത്ഥികൾക്കു ഉദ്ദേശിക്കപ്പെട്ടവയാകുന്നു; ഈ സങ്കലനം വിദ്യാർത്ഥികൾക്കു മാത്രമല്ലാ മററു പുസ്തകവായനക്കാർക്കും ഉപയോഗപ്രദമായിരിക്കും.

ഈ പലവിധത്തിലുള്ള കാവ്യഭാഗങ്ങളെ സങ്കലനം ചെയ്യുന്നതിൽ വിദ്യാർത്ഥികളുടെ ആവശ്യം, ഗ്രഹണപാടവം, സൌകര്യം ഇവയെ പ്രത്യേകം നിരൂപണം ചെയ്തിട്ടുണ്ടു്. ഭാഷാഭിവൃദ്ധിയുടെ ഓരോ ഘട്ടങ്ങളെ ആവിഷ്കരിക്കുന്ന കാവ്യങ്ങളിൽ നിന്നു എടുത്തിട്ടുള്ള ഭാഗങ്ങളുടെ കവിതാസാരസ്യം അവയ്ക്കു പലമാതിരി വൈചിത്ര്യമുള്ളതിൽ ഒട്ടും അപ്രധാനമായിട്ടുള്ളതല്ല. ഈ സങ്കലനം പള്ളിക്കൂടങ്ങളിൽ പാരായണപാഠങ്ങൾക്കും സാഹിത്യാഭ്യാസത്തിനും ഉപയുക്തമായിരിക്കുന്നതിനാൽ തിരുവിതാംകൂറിലേയും കൊച്ചിയിലേയും മദ്രാസിലേയും പാഠപുസ്തകക്കമ്മററിക്കാർ ഉയർന്നതരം മലയാളംപള്ളിക്കൂടങ്ങൾക്കും താണതരം

ഇംഗ്ലീഷ് പള്ളിക്കൂടങ്ങൾക്കും ഈ പുസ്തകാവലി ഉപയോ
ഗിക്കുമെന്നു വിശ്വസിക്കുന്നു.

തങ്ങളുടെ പുസ്തകങ്ങളിൽനിന്നു ആവശ്യമുള്ള ഭാഗ
ങ്ങൾ എടുത്തുകൊള്ളുന്നതിനു പൂർണ്ണമനസ്സാലെ അനുവ
ദിച്ചിട്ടുള്ള കവികളോടും പ്രകടനാധികൃതന്മാരോടും ഞാൻ
കൃതജ്ഞനായിരിക്കുന്നു. എന്റെ അപേക്ഷാനുസാരം ഈ
ജോലിയിൽ എന്നെ സഹായിച്ചിട്ടുള്ള വിദ്വാന്മാരോടും
ഞാൻ കടപ്പെട്ടിട്ടുണ്ട്. ഇവരിൽ രാജകീയ കാളേജിൽ കു
റെനാൾ മലയാളം പണ്ഡിതരായിരുന്നു; ഇപ്പോൾ ഹൈ
ക്കോർട്ടുവക്കീലായിരിക്കുന്ന മിസ്റ്റർ പി. കെ. നാരായണപി
ള്ള ബി. ഏ, ബി. എൽ., തിരുവനന്തപുരം ഗറത്സ്
മലയാളം ഹൈസ്കൂൾ ഹെഡ്മാസ്റ്ററായിരുന്ന മിസ്റ്റർ
കെ. ആർ കൃഷ്ണപിള്ള ബി. ഏ. എന്ന ഈ രണ്ടു പ
ണ്ഡിതന്മാർ ഈ ജോലിയുടെ ഭാരം മുഴുവൻ വഹിച്ചിട്ടു
ള്ളവരാകയാൽ ഇവരോടു എനിക്കുള്ള അധമർണ്ണ്യം അപ
രിമേയം തന്നെ. പൂർവ്വകഥാപ്രസംഗം അറിയുന്നതിനായി
ഓരോ ഭാഗത്തിനും സരസവും സംക്ഷിപ്തവുമായ മുഖവുര
എഴുതിച്ചേർക്കുന്ന ഭാരം വഹിച്ചതും മിസ്റ്റർ കൃഷ്ണപിള്ള ആ
കുന്നു.

ഈ സങ്കലനത്തിനു വേണ്ടിടത്തോളം വ്യാപകത വ
ന്നിട്ടുണ്ടെന്നു പറയാൻ ഞാൻ തയ്യാറില്ല. ഈ ന്യൂനത അ
ടുത്ത പതിപ്പിൽ പരിഹരിക്കാമെന്നാണ് എന്റെ പ്ര
ത്യാശ.

17—1—12
തിരുവനന്തപുരം. } കേരളവർമ്മ.

# സംഗതിവിവരം

39 കണ്വാശ്രമം — എഴുത്തച്ഛൻ
(മഹാഭാരതം കിളിപ്പാട്ടു-സംഭവപർവ്വം)

40 ഇൻഡ്യാസാമ്രാജ്യത്തിന്റെ ഭാഗ്യപട്ടയം
(ആംഗ്ലസാമ്രാജ്യം തർജ്ജിമ) കെ. സി. കേശവപിള്ള

41 മലയവിലാസം-ഒന്നാംഭാഗം
എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ
എം.എ, എം. ആർ. എ. എസ്.

42 മലയവിലാസം-രണ്ടാംഭാഗം

43 രണ്ടുരാജാക്കന്മാരുടെ മര്യാദ — ഉണ്ണായിവാര്യർ
(നളചരിതം ആട്ടക്കഥ-നാലാംദിവസം)

44 ശ്രീരാമസന്ദർശനം — എഴുത്തച്ഛൻ
(അദ്ധ്യാത്മരാമായണംകിളിപ്പാട്ടു-അയോദ്ധ്യാകാണ്ഡം

45 കാമിനിമൂലംകലഹശാന്തി (കോമപ്പൻ-ഒന്നാംഭാഗം)
കണ്ടൂർ നാരായണമേനോൻ ബി. എ.

46 കാമിനിമൂലം കലഹശാന്തി (രണ്ടാംഭാഗം) ടി

47 ഒരു ധർമ്മസങ്കടം ൧ ഉത്തരരാമായണം

48 ഒരു ധർമ്മസങ്കടം ൨ ടി

49 ഒരു ധർമ്മസങ്കടം ൩ ടി

50 കർമ്മം (മഹാഭാരതം തർജ്ജിമ) കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻ തമ്പുരാൻ

51 വഞ്ചിനാട് (ഉമാകേരളം) ഉള്ളൂർ എസ്. പരമേശ്വരയ്യർ എം. എ, ബി.എൽ, എം. ആർ. എ.എസ്.

52 യക്ഷപ്രശ്നം. — എഴുത്തച്ഛൻ
(ശ്രീമഹാഭാരതം ആരണ്യപർവ്വം)

## വർഷകാലം

അവ്യക്തമായിരിക്കും പരബ്രഹ്മമന്നി
സുവ്യക്തമാം ത്രിഗുണങ്ങളുളളതുപോലെ.
സൂര്യേന്ദുതാരകാശോഭകൾ മന്ദിച്ചു.
ക്രൂരമാം വായുവും വീശീതു മേൽക്കുമേൽ.
പ്രാണഭയം വരുമാറങ്ങിടികളും,
കാണായി ഘോരമായുള്ള വർഷങ്ങളും.
കാഠിന്യമായി കിടന്നോരു മേദിനി
കാഠിന്യമറ്റു ചെളിയായ് ചമഞ്ഞിതു.
സസ്യസംപൂർണ്ണയായ് വന്നു ധരിത്രിയും,
മത്സ്യങ്ങൾ ശക്തി വർദ്ധിച്ചു പുളച്ചിതു.
മൌനം കലർന്നു കിടന്ന മണ്ഡൂകങ്ങ-
ളാനന്ദമോടു ഘോഷങ്ങൾ തുടങ്ങിനാർ,
അന്തണർ മൌനകർമ്മങ്ങൾ കഴിച്ചതി-
സ്വാന്തമ്മുദാ വാർത്ത ഘോഷിപ്പതുപോലെ.
ശുഭ്രതോയങ്ങളശുഭ്രതോയങ്ങളു —
മൈത്രിയും തമ്മിൽ കലർന്നു കൊണ്ടങ്ങനെ
മുഖ്യനദികൾ സം[illegible]കൊണ്ടുദധിയും
വിഖ്യാതമുജ്ജ്വലിച്ചൂർമ്മികൾ പൊങ്ങിയും,
ചിത്തപരിപാകമില്ലാത്ത യോഗിക്കു
ചിത്തത്തിൽ ഭോഗങ്ങൾ വർദ്ധിച്ചതുപോലെ.
ഗർജ്ജിച്ചു മേഘങ്ങൾ വർഷിച്ചതു കൊണ്ടു
പർവ്വതവൃന്ദങ്ങളേതുമിളകീല
നിത്യമുക്തന്മാർക്കു മൃത്യുവെന്നുള്ളൊരു
ചിത്തഭ്രമമുള്ളിലില്ലാത്തതുപോലെ.
മാർഗ്ഗങ്ങൾ സഞ്ചാരലോപാൽ തൃണം കൊണ്ടു
മാർഗ്ഗമറിവതിനുണ്ടായി സംശയം,

വിദ്യാനിരതശീലന്മാൎക്കനാരത—
മഭ്യാസമില്ലായ്കിൽവന്നുപോംസംശയം
പാഷണ്ഡികൾകലൌവേദങ്ങൾവാദിച്ചു
ദൂഷണംചെയ്തുതള്ളീടുന്നതുപോലെ,
കൂടിനദികളഴിസേതുഖണ്ഡിച്ചു
തോട്ടുംപുഴകളുമൊന്നായൊലിക്കുന്നു

ഭാഗവതം കിളിപ്പാട്ട്

എഴുത്തച്ഛൻ

൭

# നളപ്രവാസം

[ചൂതിൽ പരാജിതനായ നളനെ പുഷ്കരൻ നാട്ടുകടത്തിയതിന്റെ ശേഷമുണ്ടായവൃത്താന്തം]

1 പൃത്ഥ്വീചക്രൈകനാഥേനിഷധനരപതൌ
നിൎഗ്ഗതേചൂതുചൊല്ലി
ത്യക്ത്വാനാട്ടുംനികേതങ്ങളുമധികധനൌ—
ഘങ്ങളുംമററുമെല്ലാം
ശ്രുത്വാതൻകാന്തവൃത്തംപരവശഹൃദയാ
മന്ദിരാന്മന്ദമന്ദം
മുഗ്ദ്ധാസാപിത്ര്യസൌധൽശിവശിവമേയ-
ന്തീവിഷാദംവഹന്തീ.

2 ആളിമാരമഥചേടിമാരുമ-
ന്നാളിലാകുലതയാതദന്തികേ
നീളെനിന്നുരുതദ്വിഷാദിനീ
വ്രീളപൂണ്ടവരൊടേവമാഹസാ.

3 ഘോരദൈവോപരോധാംബുധിയിൽമുഴുകിമാറും—
കീടമെന്നോടുകൂടെ-
പ്പോരേണ്ടാ നിങ്ങളാരും, പ്രജതസഖികളേ!
കർമ്മമേതാദൃശം മേ;
സ്വൈരംകാന്തേനചേർന്നുനാളൊട്ടുസുഖമേ
വാണഞാനിങ്ങനെ കാ-
ന്താരേപോകേണ്ടവന്നുതലയിലിഖിതമെ-
ന്തിന്നിയെന്തും നജാനേ.

4 ആചാരംകൊണ്ടുമായോധനനിപുണതകൊ-
ണ്ടും പ്രതാപപ്രഭാവ—
പ്രാചുര്യംകൊണ്ടു മുഖ്യൻ ഗുണഗണഗരിമാ
ഢ്യൻകാന്തോ നളോമമ
ക്ലേശാനേതാദൃശാൻ പൂർണ്ണമതിവിവശതയാ
ചൃത്തുപോരാം പിശാചാ-
വേശാലീവണ്ണമായ് വന്നതിനു സഖികളേ!
ഹേതുഞാനോ നജാനേ.

5 നിങ്ങളോടന്നവതിന്നുകർമ്മമുടനുണ്ടു
മേലിലൊരുനാളെന്നി-
ക്കെങ്കിലോവരുവ,നേഷഞാനുമിഹബംഭ്ര
മീതിഹൃദിസംഭ്രമീ
ഇങ്ങനേവരുമെനിക്കിതെന്നുമടവീഷു
ചംക്രമണഖേദമി-
ന്നിങ്ങിനേവരുമിതെന്നുമിദൃശകളെങ്ങിനേ
ഹൃദികരോമിഞാൻ.

6 കാന്താരേ ഹന്ത കാന്താം മൃദുമൃദുമ
യന്തീം തദാ സഞ്ചരന്തീ—
മേന്തും ഖേദേന കണ്ടിട്ടുപഗതകലിമോ
ഹഃ ക്ഷണം ദൈന്യശാലീ
ക്ലാന്തോതീവക്ഷുധാഽല്പപ്രചുരതരതൃഷാ
ചാപി സംപീഡ്യമാനഃ
ശ്രാന്തോ വൈദർഭിതന്നോടയമഥ നിഷധാ
നീശഃ പ്രോവാച മുഗ്ദ്ധം

7 രമ്യേ കേളാവനേ യോരിദൃശസരണിവള-
ർത്തീടുവാൻ മൂലമായോ—
രുന്മാദോല്ലാസമുണ്ടായതിനു നിരുപമേ!
ഹേതു കണ്ടീലസൌ ഞാൻ
ഇമ്മേമഗാത്രം വിയർക്കുന്നിതു വിവശതമാ—
റീല നിന്നോടണഞ്ഞെത്തീ—
ടുമ്പോൾ നൂറെട്ടുകൊട്ടപ്പൊരികനൽമയി
ത്തുകുന്നപോലെ വരുന്നു.

8 എന്നാൽ നീ കാട്ടിലമ്മാറുടനുടനെനോ
ടീടുമെന്നോടു കൂടെ—
പ്പിന്നാലെ ... മങ്ങിത്തിരുവുരുവുവിയ-
ർപ്പിക്കൊലായന്നതില്ലേ!
ഇന്നീയും ഞാനുമാത്താദരമുടനണവാനേ—
കദാ പുണ്യമുണ്ടായ്—
വന്നീടുന്നാകിലന്നാം പുനരിതുവരെ
ക്ഖേദിയാതെ മനോജ്ഞേ.

9 വേണ്ടാ, വേണ്ടാ വിഷാദവ്യസനമിതുവിദ-
ർഭേഷുനീഹന്തപോക-
വേണ്ടും നിൻതാതനും നിൻജനനിയുമിവർകാ-
ണാഞ്ഞു ഖിന്നൌ വ്യഥേതേ,
വീണ്ടും മന്മാനസേ പോന്നുപചിതപരമോ-
ന്മാദംവായ്പൊട്ടടക്കം
പൂണ്ടീടുന്നാൽ വരുന്നുണ്ടായി! തവസവിധേ
പൂർണ്ണചന്ദ്രാനനേ! ഞാൻ.

10 എന്നിവണ്ണമുടനാത്മകാന്തനനനനീ—
ശനിന്നുപറയുംവിധൌ
കണ്ണുനീർ തിടുതിടെന്നുവാർത്തുതിരുമൈമവി-
യത്തുമൃദുഭാഷിണി
പുണ്യവാനൊടുവിഷാദിനീനിഷധരാജ
നോടുനളനോടുസൌ-
ജന്യശാലിനിതദാകനിഞ്ഞു നിജഗാദ
ഭീമനൃപനന്ദനാ.

11 പുണ്യാബ്ധേ! ഹന്ത! മാമെന്തിനുനരവര! ഷ..
ത്ത്രാക്ഷവാനായ് മതിന്നീ
ടന്തീ പോകേണമെങ്കിൽ പുനരിതുവഴിയായ്
പോകനാംതാതഗേഹേ,
എന്നാലത്താതനുംമേജനനിയുമിവർകാ-
ണ്ടാടിലാളിക്കുമല്ലോ
ഖിന്നാത്മാനംഭവന്തംമതികലുഷതത
മാററുവാനുംയതേഞാൻ.

ഭണ്ഡാരം മന്ദിരം മഞ്ജുളമണിനിലയം
പോയതെല്ലാം വരാന്തി-
ട്ടുണ്ടാകേണ്ടാ വിഷാദം, തവ മതി തെളിവാ-
നേകധിക്കേണമുള്ളൂ,
ചണ്ഡാത്മാ നിൻപ്രതാപോദയദിവസകരൻ
പോന്നൊളിച്ചീടിലന്നാ-
ളുണ്ടാമോ പുഷ്കരാവിഷ്കൃതദുരിതതമോ
മണ്ഡലീനാം പ്രഭാവം?

നളൻ:

13 പൊറുക്കുന്നീലല്ലോ ഹൃദയഗതസമ്മോഹമധുനാ
തറയ്ക്കുന്നൂ ചിത്തേ വ്യസനമയകൂരമ്പുളയിതേ!
മറക്കുന്നേനെല്ലാം, വിപിനഗമനാകാംക്ഷ ഹൃദി പോ-
ന്നുറയ്ക്കുന്നൂ നാഥേ! കിമിഹ മനവൈ? കിന്തു കരവൈ?

ദമയന്തി:

14 പോകേണ്ടാ പുണ്യരാശേ! തവ ചിതമിഹ നാടം-
ക്കന്നനിന്നോട്ടുകൂടെ-
സ്സാക്രന്ദം ചൊല്ലുകാമാം നേരവർ! പുനരാലോ-
കയൈകാകിനീം മാം;
ആകമ്രാശ്ലിഷ്ടദേശേ വൃതിമുഗ്ദ്ധലതാലേ
ഹന്ത! നാഥാ! നടക്കിൽ
പോകാമേ, ദുർഗ്ഗമാർഗ്ഗേ കഥമിവ ചരണേന
നാസമേതൗ സഹേതേ?

ഭാഷാനൈഷധചമ്പു. മഴമംഗലം നമ്പൂരി

——0——

൧

# സീതാപഹരണം

---

1 കൊണ്ടാനകമേകാലമിതവളെക്കൊൾവാനെന്ന
    ദശാനനനുടനേ
  കണ്ടാലരിയകഷായപടാവൃതകടിതടശോ-
    ഭിതനായ്, വാമാംസേ
  ദണ്ഡാരുജലഭാജനമതുമേന്തിനിറം കലരും
    കുടയോടുഞ്ചെരുപ്പും
  കൊണ്ടീടിനസന്യാസികൾ വടിവായ് കുസുമശരാ—
    തുരനായവനേ ചെന്നാൻ.

2 ചെന്നന്തികപ്രദേശനായവരക്കൻ ചേതോഹര—
    യാകിയ വൈദേഹിയെ
  നന്നിമികത്തനിജാശ്രമമതിലേ നരപതിതന-
    യന്മാരൊട്ടുവേറായ്
  ഒന്നിയശോകത്തോടുമിരുന്നാളുഴറ്റൊടുക—
    ങ്ങണയുന്നതുകാലം
  നിന്നവളാസനപാദ്യാദികളാൽ നീതിയിലവനെ—
    യുടൻ പൂജിച്ചാൾ.

3 പൂജിതനായവനവളെയതീവ പൃകണ്ണനുരാഗ-
    വശേന പറഞ്ഞാൻ:
  “മേചകകാന്തികലർന്നൊളിവീടുംവേരിമലക്കു-
    ഴൽമെന്നടയാളെ!
  താർശരവീരസഞ്ജീവിതമാമേതാവിയതുരൂപഗു-
    ണം തവകണ്ടാ

ലാർചപലാശയരായ്മുടിയാതവർ? ആക്കമെതീ-
വകുലഞ്ഞതെന്നിക്കോ.

4 കോമളരൂപമിയന്നൊരുനീവനഗോചരയാ
യതിനെന്തൊരുമൂലം?
നീ മലർമാനിനിയോ, മലമാതോ, നീലമിഴിമാർ-
മണിയാംരതിമാതോ?
ചീർമരുവുംനൃപമന്ദിരമേതവചേരുവതെ-
ന്നമിതത്തൊടിരിപ്പാൻ
കാമന്റെനർവടിവോട്ടുജഗത്ത്രയകാവലനാ-
മവനേതവനാക്കോൻ.

5 തക്കവെള്ളാംബര നീരജനീചർതാമരയി-
ന്നവനത്തിൽവസിപ്പാൻ?
പുഷ്കരപത്രമനോഹരനേത്രേ! പൂർണ്ണശശാംക-
നിഭാനനരമ്യേ!
ദുഃഖമൊഴിഞ്ഞിവിടെവാഴാംവായോ ദുഷ്ടമൃഗങ്ങ-
ളുമാമേനിയതവ്യ-
മൊക്കെ നമുക്കറിയിക്കയവസ്ഥകളുത്തമശീലേ!
വേഗമൊടെ"ന്നാൻ.

6 എന്നവനോടെ ജാനകിചൊന്നാ"ളെൻപേർ
സീതാജനകസുതാ ഞാൻ
വെന്നിമികുംദശരഥസുതരാമൻ വീരതരൻ
മമ ഭർത്താവാവോൻ
ചെന്നവനോട്ടമയോദ്ധ്യയിൽ വാണേൻ ചെ-
മ്മേ പന്തീരാണ്ടിതമോടേ-
യന്നു പിതാവെൻ ഭർത്താവിനുപുനരഭിഷേകം
ചെയ്യാൻ ചിന്തിച്ചാൻ.

ചിന്തിച്ചുള്ളകൈകേയി ചെറുപ്പതിനായ് മുനി-
വൃററത്തു കണ്ടെ-
‘യെന്തിച്ഛുത്തരുവേൻ സത്യ’മിതെന്നരചൻ-
മൊഴികേട്ടവളുടനെ
ഇന്ദുപ്രതിമനിരാമനെയടവിയിലീരേഴാണ്ടു
വസിപ്പിക്കേണം
വന്നിപ്പൊഴുതേ ഭരതനയോദ്ധ്യയിൽ വാഴുംവാ
നേകുകയെന്നുമിരന്നാൾ

8 എന്നതിനാലൊരു സത്യവിരോധമിയററായ്‌വാ-
നായെ നിജതാത-
നാന്നിരുപത്തഞ്ചാംപ്രായത്തിലരണ്യത്തിൽ
പുക്കാനെൻഭർത്താ
ചെന്നിതെനിക്കുവയസ്സീരൊൻപതു ചെമ്മെ
യെന്നതുകാലം പോന്നോൻ
നന്ദിമികുത്ത സുമിത്രാപുത്രൻ ഞങ്ങളോടൊ-
ക്കപ്പോന്നിതു മുററം.

9 മുററംതമ്പിയിലക്ഷ്മണനോടുമതിന്നെൻ
ഭർത്താവിപ്പോൾ വന്നാ-
ലുററിവിടെസ്സൽക്കാരം കൊണ്ടാലൊഴിയെപ്പോ-
കൊല്ലാവിപ്രേന്ദ്രാ!
കുററവുമില്ലതി,നെന്നാലെന്നോടുരക്കുക തവ
ഗോത്രാദികളെല്ലാം
നററവനേ!”യെന്നവളുരചെയ്തനടുക്കമെഴ
ച്ചൊന്നാൻ ദശമുഖനും:

10 ദശമുഖനഖിലഭയങ്കരനായേ ദേവേന്ദ്രാദി-
കളാൽ വന്ദിതനായ്

പശുപതിനിലയമെടുത്തനിശാചരപതിയാകിയ
രാവണവീരൻഞാൻ;
വശഗതനായേനിന്നു നിനക്കു മനോജ്ഞേ!
നീമമഭാര്യാപദയേ
കൃശതരമദ്ധ്യേ! ലങ്കയിൽ മേവുക, കേവലമമ
രാവതിസമമവിടം.

11 അവിടെനിനക്കേ ചേടികളാവാനായിരമമ-
മരാംഗനമാരു-
ണ്ടിവിടെ വനത്തിലിരിപ്പതുപററാ"യെന്നിനി-
ശാചരവാക്യം കേട്ടേ
അവനെയിക്കണ്ണതികോപത്തോടേയനുപമ
യാകിയ ജാനകിചൊന്നാൾ:
"ഭുവനമനന്തിന്നുനായകനെന്നറിപുരുഷശി-
ഖാമണിയെന്നുടെഭർത്താ

12 ഭർത്താമമനരസിംഹസമാനൻ പാരാ നീന-
രിയോടു സമാനൻ,
മത്തേഭാവതതുല്യനവൻകേൾ മാർജ്ജാരക-
സമനായവനേനീ,
ഗർത്തോപമനല്ലോ നീ മുററും ഗംഭീരാർണ്ണവസമ-
നവനെന്നാ-
ലെത്താ ഞാൻ നിന്നോടുകൂടിയിരിപ്പാൻ
നീ ചിന്തിച്ചതു പാപീ!

13 പാപീ! നീയെന്നെക്കൈക്കൊൾകിൽ പരിഭവ-
മോടേ രാക്ഷസവംശം
കോപാവേശവശേനമുടിക്കുംകൊററവനാ-
മെൻഭർത്താരാമൻ.

നീപാരാതെകൊടുവിഷമുണ്ടുനിരാകുലമാന-
സാനായി വാഴുവായോ?
താമപാദയമെഴമഗ്നിയെ വസ്ത്രംതന്നാലേ
പൊതിയാൻചിന്തിച്ചായ്.

14 ചിന്തിച്ചതുതവപണി'' യെന്നവളരചെയ്തിതു
കേട്ടുനിശാചരനെരിതീ
ചിന്തിച്ചിതറിനമിഴികളൊരിരുപതുചെന്താമര-
മലർമാലകണക്കേ
ചന്തിത്തിറമെഴനെടുമലർ നികർമുടിപത്തും
കരമിരുപതുമിരുളനിറവും
ചന്തത്തൊടുചൊലിവുററിട്ടുമാറനിജാകൃതി
പൂണ്ടസുരേശൻ നിന്നാൻ.

15 നിന്നനിശാചരവേഷംകണ്ടുനെട്ടുത്തുയരെസ്ഥിയ
ജാനകിതന്നോ-
ടന്നവനും തന്നുടെബലവീര്യപരാക്രമമാലി-
കളുറററിയിച്ചാൻ
നന്നിമികത്തചരാചരജാതിനടുക്കമിയന്നോ-
രാവണനിത്യാ,
ചെന്നിരുലന്നദശാനനനഥവ വേഗമോടവിടെ
ത്താണ്ണതുകാലം.

16 അതിചാപലം നാട്ടംചിഴകിപ്പോരുടവിയിൽ വാ
ഴുമിരാമനമായേ
മതിനികരാനനകാന്തികലന്നമനോജ്ഞ! വാഠം-
വത്തുപററാതെന്നാൽ
ഇതുപൊഴതേനീകൂടപ്പോരികയെന്നുപറഞ്ഞു
ദശാനനവീരൻ

മദനശരാതുരനായണയിനാത്തു മൈഥിലികണ്ടു
നടുക്കമിയന്നാൾ

17 നടുക്കമിയന്നകലിൻറവൾ തന്നുടെനലമിലകും
കുഴലോടു കഴുത്തേ-
ലിടതുകരംകൊണ്ടുതാങ്ങിമുഴംകാലിണയെ
വലത്തുകരത്തിലെടുത്തേ
കൊടുപമിയന്ന ദശാനനനവളെക്കൊണ്ടു
പുക്കുന്തേർകണ്ടുവിരഞ്ഞു
നടതിനനന്തരംബരമാർഗ്ഗേനലമോടു
രാവണസാരഥിയുടനേ

കണ്ണശ്ശരാമായണം. കണ്ണശ്ശപ്പണിക്കർ

---

വ്യ

# സുനീതിയുടെ സൌശീല്യം

ഉത്താനപാദനെന്ന രാജാവിൻെറ പുത്രനായ ധ്രുവൻ ഒരു ദിവസം തൻെറ അച്ഛൻെറ മടിയിൽ കേറിയിരിക്കാൻ തുടങ്ങിയപ്പോൾ സപത്നീമാതാവായ സുരുചിയാൽ അധിക്ഷേപിക്കപ്പെട്ടു. ധ്രുവൻ കരഞ്ഞുംകൊണ്ടു തൻെറ അമ്മയായ സുനീതിയുടെ അടുക്കൽ ചെന്നു. ഈ സംഗതി പറഞ്ഞപ്പോൾ സുനീതി ഇപ്രകാരം പുത്രനെ സമാശ്വസിപ്പിച്ചു.

1 കാലുഷ്യം കളകനീ
ആയുഷ്മാനേധിനന്ദന!

2 കാലയോഗമാഹാത്മ്യം
കേനവാപിനിവാര്യം!

3 മുജ്ജന്മകർമ്മമൂലം ലോകേ ദുഃഖസുഖങ്ങൾ
ഇജ്ജന്മത്തിലിന്നു വിലോകകെ; പ്രാണിജാതത്തിൽ
മജ്ജന്തി കേചിദിഹശോകേ പ്രാപിച്ചീടുന്നു

സജ്ജനിഫലത്തെയുമേകേ.
പൂർവ്വജന്മത്തിലുൽക്കടം
പാപം ചെയ്കയാൽസങ്കടം
വന്നിതു, ഭവാനാടകം
തീർക്കായ്കിലിന്നുമുൽക്കടം
സന്തോഷലാഭം.

൪ താതനപ്രേമഭാജനമുനോ മൽസുത! ശ്രുണു
മാതാവാം സുരുചിയിൽത്തന്നെ, സ്നേഹമില്ലവ-
നേതുമേയധന്യയാമെന്നേ; തന്മൂലമവ-
നാദരിച്ചീടുന്നില്ലനിന്നെ.
ത്രൈലോകനാഥനംബരീ
തന്നടെമ്മിവ്യചാതുരീ
സർവ്വലോകമനോഹരീ
ഇതെല്ലാമതിൻമാതിരി
കരയാതിരി.

൫ എന്തിനരോദിക്കുന്നെൻമകനെ? ചെന്നു ഭജിക്ക
ചെന്താർമാനിനിതൻകാമുകനെ, ഭക്തന്മാക്കുള്ള
സന്താപമഖിലംതീർത്തവനേ; ലോകത്തിലിന്നു
സന്തതംജാഗ്രുകനവനേ;
തൽപാദയുഗളസേവനം
യോഗികൾക്കു ജീവനം
നിശ്ശേഷലോകപാവനം
സംപ്രീതിതവശോഭനം
അഴൽമോചനം.

ധ്രുവചരിതം ആട്ടക്കഥ — കേരളവർമ്മവലിയകോയിത്തമ്പുരാൻ

# ഗീതാവതാരം

[ഭാരതയുദ്ധത്തിങ്കൽ ശ്രീകൃഷ്ണൻ അർജ്ജുനനു ഭഗവൽഗീത ഉപദേശിക്കാനുണ്ടായ സന്ദർഭം]

രണശിരസി നരപതികളിരുപുറവുമതുപൊഴുതു
ചേണുറ്റെഴും മഹാവ്യൂഹവും കൂട്ടിനാർ.
ചെങ്കിടപെടയലറിനൊരുപടഹമുഖവാദ്യവും
തേരൊലികളാനൊലികൾ സിംഹനാദങ്ങളും
കലഹരസവിവശതരമതികളതിശൂരന്മാർ
കണ്ടുകൊണ്ടാടിപ്പരസ്പരം നിൽക്കുമ്പോൾ
കമലദളനയനനൊടു വിജയനഥ ചൊല്ലിനാൻ:
“കാരുണ്യവാരിധേ! ശ്രീപതേ! ദൈവമേ!
കപടമതികളിലിലിയ ചെറുവിരൽ സുയോധ
കശ്മലൻ തന്നെക്കുറിച്ചു യുദ്ധത്തിനായ്;
നിജതനയധനസുഖജീവനാദ്യങ്ങളെ
നിത്യമല്ലെന്നുപേക്ഷിച്ചു സന്നദ്ധരായ്
കലിതരണമരണമിഹ വന്നയോദ്ധാക്കളെ
കാണ്മാനടുത്തു നിർത്തേണമിസ്യന്ദനം.”
മറുതലകളിരുപുറവുമടൽകരുതിനിന്നതിൻ
മദ്ധ്യേമഹാരഥം നിർത്തിനാനച്യുതൻ-
സുഹൃദനുജതനയഗുരുജനപിതൃപിതാമഹ-
ന്മാരെയും യുദ്ധസന്നദ്ധരായ്ക്കണ്ടവൻ
ത്രിദശവരതനയനതികരുണയോടു ചൊല്ലിനാൻ
“തേർപിന്തിരിച്ചു വിടുത്തിനിർത്തീടുക

പക്ഷങ്ങൾകരിഞ്ഞുവെന്തഗ്നിയിൽ പതിക്കയും,
വൃക്ഷങ്ങൾ വെന്തുപൊട്ടിയലറിവീഴുന്നതും,
ഝഷങ്ങൾ ചാടിച്ചാടിപിടഞ്ഞു കേഴുന്നതും,
ഒട്ടൊഴിയാതെ കേട്ടരുഷ്ടനായ് ശതക്രതു
പുഷ്ടമേഘങ്ങളോടും നിഷ്ഠുരനാദത്തോടും,
ദൃഷ്ടികൾചുകപ്പിച്ചു, ദേവവാഹിനിയോടും,
"നഷ്ടമാക്കുവനഗ്നിതന്നെഞാൻകണ്ടുകൊൾവിൻ!
നന്ദനനെന്നാകിലും സോദരനെന്നാകിലും
നിന്ദിച്ചാലൊട്ടുക്കവനില്ലസംശയമേതും"
ഇത്തരംപറഞ്ഞുതൻമത്തേഭൻകഴുത്തേറി
സത്വരംവജ്രമോങ്ങി ക്രുദ്ധനാം വൃത്രാരാതി
കെല്പോടുപുറപ്പെട്ടു സേനാനായകനോടും
കൽപ്പാന്തവരിഷവും തുടങ്ങിയതുനേരം
നിഷ്ഠുരതരമിടിവെട്ടിയും ത്രിഭുവനം
ഞെട്ടിയുംമരംവെന്തു പൊട്ടിയുംതെരുതെരെ,
ദൃഷ്ടികൾമിന്നൽകൊണ്ടുനഷ്ടമായ് ചമകയും.
ഘോരമാരുത വേഗാലോരോരോദിക്കുകളും
വാരിധിപൂരങ്ങളുമിളകിമറിയുന്നു,
അഭ്രസഞ്ചയംപരന്നഭ്രവുംമറിയുന്നു.
വിഭ്രമംപൂണ്ടുജഗദ്വാസികൾമുറുകുന്നു.
ശുഭ്രകീലകളേറുംസർപ്പങ്ങളുരുകുന്നു.
ശ്വഭ്രങ്ങൾതോറുമുണ്ണിമുൾപ്പുക്കപിടയുന്നു.
ഗന്ധവാഹനനഗ്നിതനിക്കും ദേവേന്ദ്രനും
ബന്ധുവായ്നിന്നു; വിരുദ്ധന്മാരിങ്ങനെയുള്ളു.
പെയ്തൊരുമഴകണ്ടുനേരത്തുശരക്കൂടം
ചെയ്തൊരുജിഷ്ണുതന്റെചൈതന്യമെന്തോചൊല്ലു!

പ്രഥനം പൃഥാത്മജനോടു ചെയ്യുമരേന്ദ്രർ
പൃതനതോററുവൃഥാഫലമായ് ചമഞ്ഞപ്പോൾ
കൃഷ്ണസാരഥിയായജിഷ്ണുദിവ്യാസ്ത്രങ്ങളാൽ
ജിഷ്ണുതന്നമദമടക്കീടിനാനന്നേരം
ജിഷ്ണുതാനനവദിച്ചീടിനാൻ ധനഞ്ജയൻ
ജിഷ്ണുവെന്നഗ്നിഭാവാദികൾതോററതുമൂലം.

**മഹാഭാരതം കിളിപ്പാട്ട്.**

സംഭവപർവം — എഴുത്തച്ഛൻ



൧൨

## ഒരു വിശിഷ്ട ഭക്തൻ

[കംസന്റെ നിയോഗത്താൽ ശ്രീകൃഷ്ണനേയും ബലഭദ്രനേയും മധുരാപുരിയിൽക്കൂട്ടിക്കൊണ്ടുവരുവാൻപോയ അക്രൂരൻ അമ്പാടിയിൽ പ്രവേശിക്കുന്നതു.]

കണ്ണനെക്കാണ്മതിന്നല്ലയോപോകുന്നു,
പുണ്യവാനെന്നതുനിർണ്ണയംഞാൻ
ആയർകോൻതന്നുടെകാന്തിയായുള്ളൊരു
പീയൂഷവാരിതൻപൂരംതന്നെ
കോരിനിറച്ചുകൊണ്ടെന്നുടെകണ്ണിണ
പാരംകുളിർപ്പിച്ചുനിൽപ്പനോഞാൻ!
കാർവർണ്ണൻതന്നുടെകണ്ണിണയായൊരു
കാർവണ്ടുവന്നിങ്ങുമെല്ലെമെല്ലെ

ദീനനായ്നിന്നൊരുഞാനായപൂവിൽവ-
ന്നാനന്ദമാടിക്കളിക്കുമോതാൻ!

കണ്ണന്റെ തൂമൊഴിയായൊരുതേൻകൊണ്ടെൻ
കണ്ണങ്ങൾ രണ്ടുംനിറച്ചുചെമ്മെ
പൂമാല്യപൂണ്ടന്നപൂമേനികണ്ടുക-
ണ്ടാനന്ദം പൂണ്ടങ്ങു നിൽപ്പനോ ഞാൻ!
പുഞ്ചിരിയായൊരുപൂനിലാവേററുനി-
ന്നഞ്ചിത്തമായുള്ളൊരാമ്പൽ ചെമ്മേ-
ഉല്ലസിച്ചാനന്ദമായൊരുതേനമൃ-
ണ്ടല്ലലെപ്പോക്കുമാറുണ്ടാവതു!
വെണ്ണപുരണ്ടിട്ടുതിണ്ണംകുളുത്തുള്ളൊ-
രുണ്ണിക്കയ്യൊന്നുമുകർന്നിതാവൂ!
കണ്ടൊരുനേരത്തക്കാർമുകിൽവർണ്ണനെ
മണ്ടിയണഞ്ഞൊന്നുപൂണ്ടിതാവൂ!
ചേവടിരണ്ടുമെടുത്തുടൻമെല്ലവെ
ചൊവ്വോടുമൌലിയിൽചേർത്തിതാവൂ!
ഇങ്ങനേതന്നിലേ ചിന്തിച്ചു ചിന്തിച്ചു
പൊങ്ങിനകൌതുകംപൂണ്ടുപൂണ്ടു
സായമായുള്ളൊരുകാലംവരുന്നപ്പോ-
ളായർകുലംതന്നിൽചെന്നുപുക്കാൻ.
കാലികറന്നുള്ളൊരൊച്ചയുണ്ടങ്ങുമേ
ബാലന്മാർകോലുന്ന ലീലകളും;
ഒന്നിനോടൊന്നുകലർന്നുകളിക്കുന്ന
കന്നുകിടാക്കളുമുണ്ടുചെമ്മേ,
കാളകൾ തങ്ങളിൽക്കുത്തിക്കുതർന്നിട്ടു

ധൂളിയെഴുന്നമുണ്ടോരോടിക്കിൽ;
ധേനുക്കളെച്ചെന്നു ചാലെക്കറപ്പാനായ്
ചേണുററപാൽക്കിഴചേത്തുകയ്യിൽ
ചാലേമുറുക്കിനകാഞ്ചിയുമാണ്ടുള്ള
നീലവിലോചനമാരുണ്ടെങ്ങും
കണ്ണൻറവേണുതൻനാദത്തെക്കേൾക്കയാൽ
കർണ്ണങ്ങൾതിണ്ണംപുലമ്പിച്ചപ്പോൾ
കന്നുകളൊന്നുംതന്നമ്മമാർചാരത്തു
ചെന്നുതുടങ്ങാതെനിന്നനേരം,
അമ്മതാൻചെന്നുടൻകണ്ണൻറചാരത്തു
നന്മൊഴിയാണ്ടുടൻചൊന്നാളപ്പോൾ:
"കന്നുകിടാങ്ങൾ കുടിപ്പതിനായിക്കൊ-
ണ്ടൊന്നുമേചെല്ലുന്നതില്ലകണ്ണാ!
ചെന്നവയൊന്നുംകുടിക്കുന്നതുമില്ല
മന്ദമായ്നോക്കുന്നതിങ്ങുതന്നെ
നിൻകുഴൽകേട്ടുതൻമക്കളെയൊന്നുമേ
നക്കുന്നതില്ലതാൻധേനുക്കളും
രാവായിപ്പോയാലിക്കാലികറപ്പതി-
ന്നാവതല്ലെന്നതുംതേറണംനീ.
കാലികറന്നങ്ങുപോയിട്ടുവേണംനിൻ
കോലക്കുഴൽവിളിയെന്മകനേ!"
അമ്മതാനിങ്ങിനേതൻമകൻതന്നോടു
നന്മൊഴിചൊന്നതുകേട്ടുകേട്ടു
ചെന്നുതുടങ്ങിനയാദവൻതാനപ്പോൾ
നന്ദകുമാരകൻതന്നെക്കണ്ടാൻ

൧൩

# ഒരു കപടമോഹിനി

[പാണ്ഡവന്മാർ ചൂതിൽതോററു ദ്വൈതാടവിയിൽ വസിക്കുമ്പോൾ ശാർദ്ദൂലൻ എന്ന ഒരു രാക്ഷസൻ അർജ്ജുനനാൽ വധിക്കപ്പെട്ടു. അവന്റെ ഭാര്യയായ സിംഹിക എന്ന രാക്ഷസി ഭർത്തൃവധത്തിനു പ്രതികാരമായി പാഞ്ചാലിയെ അപഹരിക്കാൻ നിശ്ചയിച്ചു, ഒരുദിവസം പാണ്ഡവന്മാർ സന്ധ്യാവന്ദനത്തിനായി ആററുകടവിൽ പോയിരുന്നപ്പോൾ സിംഹിക ഒരു സുന്ദരീവേഷം ചമഞ്ഞു പാഞ്ചാലിയുടെ അടുക്കൽ എത്തി, അല്പം ചിലതു സംസാരിച്ചതിന്റെ ശേഷം അടുത്തുള്ള ഒരു ദുർഗ്ഗാക്ഷേത്രത്തിൽ തൊഴാൻ പോകാമെന്നു പറഞ്ഞു അവൾ പാഞ്ചാലിയെ വിളിച്ചുംകൊണ്ടു ഒരു കൊടുംകാട്ടിൽ പ്രവേശിച്ചു ഇപ്രകാരം പറഞ്ഞു.]

സിംഹിക:

1 കണ്ടാലതിമോദമുണ്ടായ്‌വരും
വിപിനമിതു കണ്ടായോ?

2 കൊണ്ടൽനിരതിമിരമിടയുന്നു-തരു
നീണ്ടുയരുന്നൊരുകചമിന്നു-പല
വണ്ടുകളുടനടനിഹ വന്നു-മുല്ല
കണ്ടിവാർകുഴലി! കണ്ടുകൊണ്ടു-പുന-
രിണങ്ങൽപൂണ്ടുബന്ധമണ്ടിടുന്നു.

3 കീചകമിതാ കുഴലൂതുന്നു-പിക-
ഗീതവിശേഷമൊടടുചേർന്നു-ഹൃദി-
സൂചിതമോദമൊടിഹ നിന്നു-ചില
വല്ലികാനടികൾ വായുസഞ്ചലിത-
പല്ലവാംഗുലിഭിരഭിനയിക്കുന്നു.

4 കുരവകതരുനിരകളിൽനിന്നു-ചില
കുസുമനികരമിതപൊഴിയുന്നു-തവ
കുറുനിരകളിലവവീഴുന്നു-അയ്യൂ
കുവലയാക്ഷി! കുളുകേനനിന്നെ
എതിരേൾക്കുന്നെന്നിഹതോന്നുന്നു.

ദ്രൗപതി:

5 വാമേ! സഖി! ശൃണുമമവചനം-ബത
വാമേതരനയനേചലനം-കിമു
വാമേകലയേതദശോഭനം-അതി-
വാമമായുടനെവാതിവായുരപി
വാസഭ്രൂമിമുപായാമ്യയിന്തുനാം

6 മുവരയതിഭൃശമിഹഝില്ലീ-മമ
മുഹുരപിവേപതിതനുവല്ലീ-നാ
മുറുകെമടങ്ങുകയല്ലല്ലി-സഖി!
മുഞ്ചമുഞ്ചമാം ചഞ്ചലാക്ഷിനീ
വഞ്ചയസികിമിതികപടഞ്ചൊല്ലി?

സിംഹിക:

7 പെട്ടന്നങ്ങഗമിപ്പാനും പുന-
രിഷ്ടരൊടൊത്തുരമിപ്പാനും-ഇനി
ഒട്ടുമയച്ചീടുമൊഞാനും? മമ
മൃഷ്ടമായ്‌വിശിതമഷ്ടിചെയ്‌വതിനു
കിട്ടിനിന്നെയിഹബലിഷ്ഠബലേന.

8 കണ്ടാലതിഘോരമാകും
ശരീരമിതുമമകണ്ടായോ?

2 താനേന്നീയിഫവന്നീടിന-
തത്ഭുതമത്ഭുതമത്ഭുതമേ!

3 ശുഷ്കാനനേദുർഗതമേ
കഥയകാസിനീ,യപ്രതീമേ!

4 യോഷമാർമകുടഭ്രൂഷയായൊരുനിൻ
വേഷമെന്തിതതിദയനീയം?
ദൂഷിതാകിമസികേനചിൽ?കമനി!
മീഷിതാസികിമു?കഥനീയം
ബ്ര്യൂഷഏവവചനംവിനാവിളംബം,
പ്രോഷിതേതിതദനമേയം
ശേഷമെന്നോടിതശേഷവുംപറ ?-
ലോഷഞാൻവിപദിസുസഹായം.

ദമയന്തി:

5 വാജപേയബഹുവാജിമേധമഖ-
യാജിയാചകസുരശാഖി,
രാജമൌലിമണി,ഭീമനെൻജനക
നാജിഭുവിവിജിതപ്രതിയോഗി,
വാജിദേചനഹൃതസപനായനിഷ-
ധേശനെൻദയിതനുരാഗി,
ദേശയാത്രയിൽവെടിഞ്ഞുമാം നിശയി-
ലാശുപോയ്ക്കഹ ചിദേവിവെകി.
സാത്ഥവാഹൻ:

6 ശോകവേഗംപൊറുത്തേകനായ്നടന്ന
ലോകനാഥൻ നളനനിരാപായം.

വ്യാകുലം കളക നീ, കഥഞ്ചിദിവ
മേഘവാർകുഴലി! നിജകാര്യം.
സാർത്ഥവാഹനഹമാർത്താബന്ധുശ്ശുചി
പേർത്തും ചൊല്ലുന്നിതുതദുപായം,
വാഴുന്നു ചേദിപനെ, തീർത്തു സങ്കടങ്ങൾ
കാത്തുകൊള്ളുമവനേവരെയും

ദമയന്തി:

7 ധൂർത്തനല്ലദ്ഭവമാർത്തബന്ധുവത്രേ
മൂർത്തിയും മൊഴിയുമൊരുപോലെ,
സാർത്ഥവാഹ! പരമാർത്ഥം നീ പറഞ്ഞ
തോർത്തു ഞാനുറച്ചിതതുപോലെ
സായപാസം വെടിഞ്ഞു സാർത്ഥത്തോടുമിഹ
സാർദ്ധം പോരുന്നു ഞാനതിനാലെ,
തീർത്ഥകീർത്തനനാം പാർത്ഥിവോത്തമനെ
പാർത്തുവാൾവനഹമതുകാലേ.

ഇപ്രകാരം ദമയന്തി ആ വണിക്സംഘത്തോടുകൂടി യാത്ര ചെയ്ത് ചേദിരാജാവിന്റെ രാജധാനിക്കു സമീപം എത്തിയപ്പോൾ സാർത്ഥവാഹൻ പറഞ്ഞു:

8 ബാഹുവീര്യശിഖിലേഹിതാഹിതസ
മൂഹനാം നൃപതികുലദീപൻ,
സാഹസൈകരസികൻ സുബാഹുവിൻ
ഗേഹമായതിതു ബഹുശോഭം,
ഭൂഗതം ത്രിദശലോകമേതദിഹ,
മാഴ്ക നീയിവിടെയപതാപം

പോകാമെങ്കിലങ്ങും പുനരെന്തതോ, മാനസി
മോഹിച്ചിങ്ങു വന്ന ബഹുലാഭം.

നളചരിതം ആട്ടക്കഥ ഉണ്ണായിവാര്യർ

രണ്ടാംദിവസം

—— 0 ——

൧൩

## പമ്പാസരസ്സ്.

(രാമലക്ഷ്മണന്മാർ സീതയെ അന്വേഷിച്ചു നടന്നു പമ്പാതീരത്തിൽ എത്തിയപ്പോൾ ആ സരസ്സിന്റെ ഭംഗിയെ വർണ്ണിച്ചു രാമൻ ലക്ഷ്മണനോടു പറഞ്ഞു.)

സൌമിത്രേ! പമ്പ ശോഭിപ്പൂ വൈഡൂര്യത്തെളിനീരുമായ്
പത്മോല്പലം വിരിഞ്ഞൊത്തു നാനാവൃക്ഷങ്ങൾ ചേർന്നതായ്
സൌമിത്രേ കാൺക കാഴ്ചയ്ക്കു നല്ല പമ്പാവനത്തെ നീ
സശൃംഗമട്ടിൽ ശോഭിപ്പതിങ്ങുയർന്നതിർശാഖികൾ.
മാലാണെനിക്കു മേ പമ്പ ശോഭിപ്പൂ നല്ലകാടുമായ്
പലപൂവുകളും ചിന്നിക്കലർന്നീരൊഴുകുന്നമയിൽ
പത്മങ്ങളും നീലനിറമഞ്ഞതാറും കാഴ്ചയ്ക്കു നല്ലതായ്
സർപ്പവ്യാളങ്ങൾ മേളിച്ചു മൃഗപക്ഷികൾ തിങ്ങിയും,
നീലിച്ചു മഞ്ഞതുള്ളോരിളം പുല്ലിന്മേൽ മിന്നിടുന്നിതാ
ജമക്കാളങ്ങൾ വിരിച്ചോണം നാനാവൃക്ഷസുമങ്ങളാൽ
പുഷ്പഭാരേറെപ്പെരുത്തുള്ള വൃക്ഷശൃംഗങ്ങൾ നീളവേ
അററത്തു പൂത്തലതകൾ മുററും ചുററിപ്പടർന്നുവ.
നോക്കിക്കാൺക സൌമിത്രേ! പൂക്കളേറിയ കാടുകൾ

ജലദങ്ങൾജലംപോലെ പൂക്കൾതൂകുന്നഭംഗികൾ.
രമ്യങ്ങളാംപാറകളിൽ പല കാട്ടുമരങ്ങളും
കാററടിച്ചേററമികളിപ്പൂവൃതിക്കുന്നിതുഴിയിൽ
വീണതുംവീഴ്വതുംവൃക്ഷസ്ഥവുമാകിയപൂക്കളാൽ
സൌമിത്രേ! കാൺകകാറെറങ്ങുംകളിക്കുന്നെന്നതോന്നിടും
മരങ്ങളുടെപൂവേറുംപല കൊമ്പിട്ടുലച്ചവേ
സ്ഥാനംവിട്ടിളകിക്കാററിൻപിമ്പേമൂളുന്നവണ്ടുകൾ
കാററദ്രിഗുഹവിട്ടെത്തിമദിച്ചുകയിലൊച്ചയാൽ
മാമരങ്ങളെയാടിപ്പോൻപോലെപാട്ടുതുടങ്ങിയോ!
അക്കാറെററററമുലച്ചിട്ട വൃക്ഷങ്ങളിവനിളവേ
ശാഖാഗ്രംതങ്ങളിൽച്ചേർന്ന കോർക്കപ്പെട്ടൊരു മട്ടിലായ്.
ചന്ദനക്കുളിരാണ്ടേല്പാൻസുഖമായ് വീശിടുന്നിതാ
നല്ലൊരുത്തമണംപൂണ്ടാക്ഷീണംതീക്കുന്നമാരുതൻ
ഇക്കാററടിച്ചവൃക്ഷങ്ങൾ ശബ്ദിക്കുന്നെന്നതോന്നിടും
വണ്ടിണകൾകൊണ്ടാത്തു കൊണ്ടുതേൻമണക്കുംവനങ്ങളിൽ
കുന്നിൻനൽത്താഴ്വരകളിൽപൂത്തനന്മാമരങ്ങളാൽ
ശൃംഗങ്ങൾതങ്ങളിൽചേർന്നുശോഭിക്കുന്നുണ്ടുകുന്നുകൾ
പൂക്കൾമൂടിയകൊമ്പോടും കാററടിച്ചിളകീട്ടിതാ
പാട്ടുപാടുന്നിതോവണ്ടാംമുടിക്കോപ്പുള്ള ശാഖികൾ
ചുററുംതലപ്പുപൂത്തോരിക്കർണ്ണികാരങ്ങൾകാണ്കെടോ
പൊൻകൊണ്ടുമൂടിമഞ്ഞപ്പട്ടുടുത്ത നരർപോലവേ.

വാല്മീകിരാമായണതർജ്ജിമ വള്ളത്തോൾനാരായണമേനോൻ

—0—

എത്രയുംബന്ധുവായിട്ടുണ്ടേഷണിക്കാരനങ്ങേകൻ
ശത്രുപക്ഷക്കാരിൽമുൻപൻശാഠ്യമോരോന്നുളവാക്കും
അത്രനമ്മെച്ചതിപ്പാനല്ലാതെമററുതൊഴിലില്ലാ:
താനല്ലെന്നുഭാവിക്കുംതരംനോക്കിപ്രയോഗിക്കും
സ്ഥാനത്തങ്ങൊരേടത്തുംതൻെറവേഷംകാട്ടുകില്ലാ
മാനത്തുപറക്കുന്നപരുന്തുപക്ഷിയെപ്പോലെ
മീനത്തെക്കൊക്കിലാക്കിക്കൊണ്ടുപോയേ അറിഞ്ഞീടു
കപ്പാനുമടിയില്ലാകാമിനിമാർകളെപ്പാട്ടിൽ
വയ്പാനുംമടിയില്ലാവധിപ്പാനുംമടിയില്ല
നമ്മെവച്ചുണ്ണുകൊട്ടിപ്പാൻതരംനോക്കിനടക്കുന്നു
നന്മയ്ക്കുനിരൂപിച്ചിട്ടുബന്ധംവന്നുപോകല്ലാ
വെട്ടത്തുകാണുകില്ലാപുറകെനിന്നൊരുവെടി
പൊട്ടിക്കുന്നതേകേൾക്കചത്തുവീഴുന്നതേകാണൂ
അങ്ങിനെയുള്ളൊരുദേഹമങ്ങിനെന്നുപ്രയോഗിക്കു
മെങ്ങിനെയെന്നറിയാതെയിജ്ജനത്തെച്ചതിക്കുട്ടം
എന്നുടെമക്കളെനിങ്ങളായവൻെറകപടത്തിലു
ചെന്നുചാടിവലയാതെപോന്നുകൊൾവിൻവിരവോടെ
സജ്ജനങ്ങളിരിക്കുന്നദിക്കിലേസഞ്ചരിക്കാവൂ
ദുർജ്ജനങ്ങളോടുചേന്നാൽ ദൂഷണംസംഭവിച്ചീടും
ഓട്ടുപാത്രങ്ങളിൽനല്ലപുളിവച്ചതെതൊഴിച്ചെന്നാൽ
കൂട്ടുവാൻകൊള്ളരുതെന്നുകേട്ടുകണ്ടീടുന്നതല്ലോ
കാട്ടുമൂർഖപാമ്പിനെക്കൈകൊണ്ടുമെല്ലത്തലോടി

തൻ

പാട്ടിലാക്കാമെന്നമോഹംമാനുഷന്മാർക്കുളവാമോ?

അജ്ജനങ്ങൾക്കിജ്ജനത്തോടുള്ളവൈരംപോകയില്ല
ഇജ്ജനങ്ങൾക്കജ്ജനത്തോടുള്ളവൈരവുമപ്രകാരം

രണ്ടുകൂട്ടക്കാരുമായിച്ചേരുവാനുള്ള ദുർമ്മോഹം
കൊണ്ടുപോഴിൽ പ്രയത്നങ്ങൾ ചെയ്യുന്നോൻ മക്കളേ കേൾപ്പിൻ!
എലിയും പൂച്ചയും തമ്മിൽ കീരിയും സർപ്പവും തമ്മിൽ
പുലിയും ഗോക്കളും തമ്മിൽ കാക്കയും മൂങ്ങയും തമ്മിൽ
ഒരുനാളും ചേർച്ചയുണ്ടാമോ എന്നപോലെ കണ്ടുകൊൾവിൻ
കുരുക്കൾ പാണ്ഡവന്മാരും തങ്ങളിലുള്ള വൈഷമ്യം,
ഉമ്മരത്തെപ്പല്ലുകൊണ്ടു ചിരിക്കുന്നവരെക്കണ്ടാൽ
ഉള്ളിലെപ്പല്ലുകൾ കൊണ്ടിട്ടുരുമ്മും പാണ്ഡുപുത്രന്മാർ
ദുഷ്ടിക്കൂടാതഹോ തൃക്കൊരുടെനൽച്ചിരിപോലെ
സ്പഷ്ടമായി കണ്ടുപോരാനുണ്ണികൾക്കു മോഹമെങ്കിൽ
ഒട്ടുമേ താമസിക്കാതെ ഗമിപ്പിൻ! മക്കളേ! നിങ്ങൾ
എട്ടുനാളിലകമിങ്ങുവരേണം ബാലകന്മാരെ!”

സഭാപ്രവേശം (തുള്ളക്കഥ) — കുഞ്ചൻനമ്പ്യാർ

൧൯

# സ്വർഗ്ഗാരോഹണം

## ഒന്നാംഭാഗം

[ശ്രീരാമചന്ദ്രന്റെ അവതാരകാര്യങ്ങൾ നിർവഹിച്ചതിന്റെ ശേഷം വൈകുണ്ഠയാത്രക്കായി ആരംഭിച്ചപ്പോൾ]

1 ചൊന്നാനണഞ്ഞരികിൽവന്നങ്ങുവായുസുത
നന്നേരമാത്മാവതിതന്നോടുരാമനോടു
ഉന്നമ്രകീർത്തിതടവീടുന്നരാമ! പുന
രൊന്നങ്ങുനോക്കിടിവി; നാരായണായ നമഃ

2 ബ്രഹ്മാവുതാനിതവണ്ണമങ്ങനുവിശ്വജന-
സമ്മോദമേകുവതിനാലോകനേനതവ,
അമ്മാമലക്കമെനിപൂൽകംപുരാനുമിത
സമ്മോദവാന്തികിൽ; നാരായണായനമഃ

3 എണ്ണേറുമേവാരുപരമാനന്ദവാരിനിധി
തിണ്ണംവളൎന്ന തിരമാലാരുതാവലികൾ
കണ്ണായിരത്തിലുമതിർപ്പിച്ചുവാൎത്തരിയ
വിണ്ണോരിൽവീരനിത; നാരായണായനമഃ.

4 ദിക്ഷുപ്രസന്നമതിവിദ്യാധരാവലിയു-
മക്ഷുഭ്രദകതിരേഗന്ധൎവപാളികളും
അക്ഷീണകാന്തിതടവീടുന്നയക്ഷഗണ-
ലക്ഷംവിമാനമതിൽ; നാരായണായനമഃ.

5 വേദങ്ങൾ നാലുമിതമൂൎത്തീകരിച്ചരികി-
ലാദൊവിളങ്ങിനൊരുഗായത്രിതാനുമിത
ആദിത്യചന്ദ്രൻമുഖിതേജസ്ത്രയങ്ങളിത
മോദേനവന്നു; ഹരിനാരായണനമഃ.

6 ഇത്ഥംപ്രഭഞ്ജനസുതൻചെന്നുണൎത്തുമള
വത്യാദരേണപരമൊന്നങ്ങുനോക്കിദിവി;
ബദ്ധാദരംനഭസിവന്ദിച്ചുവാനവരു
മുത്താനലോചനനെ; നാരായണായനമഃ

7 മുപ്പാരിടത്തിനുമരിഷ്ടങ്ങൾപോക്കുവതി
നിബ്ഭൂമിതന്നിൽവില സീടുന്നകല്പതരു
ശില്ലംകലന്നു തിരുമൂൎദ്ധാവിൽവാനവരു
പുഷ്പങ്ങൾതൂകി; ഹരിനാരായണായനമഃ

8 ചൊല്ലാവതെന്തരിയ കല്യാണവാരിനിധി
കല്ലോലമാലയിലുദിച്ചോരു രാമശശി
എല്ലാരൊടും സരയുതന്നിൽ ഒളിപ്പതിന
ചൊല്ലിത്തെളിഞ്ഞു; ഹരിനാരായണായ നമഃ

9 ഉള്ളിൽ പെരുത്ത തിരുവുള്ളം ധരിച്ചധിക-
വെള്ളക്കപിപ്രവരരുല്ലാസമാർന്നരിയ
വെള്ളത്തിൽ വീണു മണിയാനങ്കളേറിയെഴു-
ന്നെള്ളിത്തുടങ്ങി; ഹരിനാരായണായ നമഃ.

10 ഒന്നൊന്നിയെന്നഭസി പൊങ്ങും വിമാനതതി-
തന്നിൽ തെളിഞ്ഞു വിലസീടുന്ന ദിവ്യജന-
ത്തിൻപ്രഭാപടലിപൂർണ്ണം ജഗത്ത്രിതയ-
മന്നേരമാശു; ഹരിനാരായണായ നമഃ

11 നീലാരവിന്ദസമനീലജലദോ സപദി
നീലേ സലിലമനുകൂലേ നിലീനവതി
പൌലസ്ത്യവൃത്തിയിൽ വിചിത്രം ഭവിച്ചു, സലി-
ലാദുൽഭവിച്ചു ശിഖി; നാരായണായ നമഃ

12 തപ്പാതെ രാമമഹിമാംബുപൂവിലാക്കിനള-
നപ്പോളിറങ്ങിനദിയിൽ പോയ്മുളിച്ചളവിൽ
മുപ്പാരിടത്തിലതിശില്പം കലർന്ന സുര-
ശില്പിതപമാർന്നു; ഹരിനാരായണായ നമഃ

13 ഭക്ത്യാ പരം ഭോഗമൻപോടു കൂപ്പിനൊരു
നക്തഞ്ചരാധിപനൊടിത്ഥം പറഞ്ഞു ഹരി
നക്തഞ്ചരേന്ദ്ര! ശൃണു നിത്യം വിഭീഷണ പ-
രിത്രാഹി രാക്ഷസരെ; നാരായണായ നമഃ

14 ഇപ്പോഴമൃതിൻബലതനീപോരുമാകിലവ-
രെപ്പേരുമേല്ലവിപത്തും വിനാശമിതി
തൽപാലനായപുരിയിൽപോയിരിക്കയൊരു
കല്പം സുഖിച്ചു; ഹരിനാരായണായനമഃ

15 ഉന്നിദ്രകാന്തിതടവീടുന്നവായുസ്സുത
ഖിന്നതമെന്തിനിനിനീയും വസിക്കുളവി
നിന്നാൽജഗത്തിനുളവിക്കപ്പെടുന്നസുഖ-
മൊന്നിച്ചുമേലിൽ; ഹരിനാരായണായനമഃ



## ൨൦

# സ്വർഗ്ഗാരോഹണം

(രണ്ടാംഭാഗം)

1 ആനന്ദവാനരികിൽവീണാശുകൈതൊഴുതു
ധാതാവുചൊല്ലിയതു ശ്രീരാമചന്ദ്രനോടു
ആനന്ദധാമ നിജധാമാരോഹണസ്സുകുല-
ചൂഡാമണേ സപദി; നാരായണായനമഃ

2 മാർത്താണ്ഡവംശതിലകാനന്തമാംജഗതി
കീർത്തിം വളർത്തി വിലസീടുംപരൻപുരുഷ!
തീർത്ഥാസ്പദാംഘ്രിയുഗ! രക്ഷോമഹാതിമിര
മാർത്താണ്ഡ! രാമജയ; നാരായണായനമഃ

3 ആകണ്ഠമഗ്നകപി വാത്സല്യമേദുരിത-
മാഖണ്ഡലാദിവിബുധശ്രേണിവാഴുന്നുമൊരു

വൈകുണ്ഠവാസിജന കോലാഹലമെഴുന്ന
വൈകുണ്ഠമാം ഹരി; നാരായണായ നമഃ

൪ തൃക്കാലിൽമേവിനനഖ വ്രാതചന്ദ്രികയു
മക്കുമ്മരാജസമമാകുന്ന ചേവടിയു-
മക്കേതകീകുസുമമൊത്തോരു ജംഘകളു-
മുരംക്കാമ്പിലാകമമ; നാരായണായ നമഃ

൫ പൃത്തൻമഹാപരുവതയുഗ്മങ്ങൾ നിത്യമുട-
നത്തൽപ്പെട്ടത്തിവിലസീടുന്ന ജാനുവുമി
ത്തൂണുപോലെവിലസീടുന്നതുടയു-
മുരംതാരിലാകമമ; നാരായണായ നമഃ

൬ പൊൽത്താർശരന്മണിരഥത്തോടുസാമ്യമുട-
നെഞ്ചുന്ന ദിവ്യജഘനത്തുമ്മേൽ മേവിനൊരു
രക്താംബരോപരി വിളങ്ങുന്ന കാഞ്ചികളു-
മുരംതാരിലാകമമ; നാരായണായ നമഃ

൭ അന്നംജലത്തിൽമരുവീടുന്നപോലെപുന-
രേകത്രകൽപ്പമതിൽ മേവുന്നൊരിത്രിജഗ-
ദാവിർഭവിപ്പതിനു മാധാരമാമുദര-
മാവിർഭവിക്കമയി; നാരായണായ നമഃ

൮ നാഭിസരോജമതിൽ മേവുന്ന നാന്മുഖനു-
മാതോഷദായിനി മഹാമായികാലയവും
സൌഭാഗ്യലക്ഷ്മി പുണരുന്നൊരു മാറിടവു-
മാവിർഭവിക്കമയി; നാരായണായ നമഃ

൯ നാലായകൈകളിൽ വിളങ്ങുന്ന നിൻമഹിത
നാലായുധങ്ങളെയുമാലോലഹാരമനി-

മാലാവിലാസനെറിശ്രീവത്സകൌസ്തുഭവു-
മാലോകയാമി; ഹരിനാരായണായനമഃ

10 വിദ്യോതമാനമണിനൽക്കുണ്ഡലദ്യുതിലി-
തദ്യോതഗണ്ഡമമലസ്മേരമാനനവും
അദ്വൈതമേ! ദുരിതപാപാനിമേഹരതു
സദ്യോസ്തുഭദ്രമിഹ; നാരായണായനമഃ

11 കർമ്മാംഘജാലമിടക്കൂട്ടുന്നകർമ്മവശ-
ജന്മാദിനാശഗതമാനത്രിലോകമപി
സമ്മാനിതംതവ കൃപാ പൂർണ്ണലോചനവു-
മെൻമാനസേലസതു; നാരായണായനമഃ

12 ഇക്കണ്ടവിശ്വഭരണത്തിന്നുപോരുമൊരു
ചിൽക്കാതൽ ചില്ലിയിണയും കുന്തളപ്രഭയും
അർക്കായുതപ്രഭയോടൊക്കും കിരീടവുമ-
ദിക്കണ്ണമെമ്മനസി; നാരായണായനമഃ

13 കർമ്മാഷവല്ലരിയെനിർമ്മായയാസപദി
നിർമ്മായവിശ്വമിദമുന്മാദിപോലെയതിൽ
മർമ്മാമറഞ്ഞുവിലസീടും പരൻപുരുഷ-
നെന്മാനസേവസതു; നാരായണായനമഃ

14 ചക്രായുധേദിവ്യപുകരംത്തുംവിധൌരത-
ശത്രുഘ്നഹസ്തയുഗളേസംഗ്രഹീതവതി
മിത്രാനപായധ്വജനിജഭ്രാതരൌചദര
ചക്രങ്ങളായി; ഹരിനാരായണായനമഃ

15 വൃത്താന്തകന്നരികിൽ വന്നങ്ങു നിന്നുക്കരമൊരു
വൃത്താന്തകാരിജയിനംകാണുമപ്പൊഴുതിൽ

അഗ്രപൂജന്നളവുകിട്ടീതവന്നുഭുജ-
ഗേന്ദ്രതല്പമുദ്രയല്ലൂ; നാരായണായനമഃ

16 വൈദേഹിതന്നെയും മടുത്തങ്ങുവന്നരിയ
ഭൂദേവിനല്കിപരമാനന്ദതൃപ്തിണിയെ
ആദ്ദോക്കുശാന്തഭഗവാനെന്നപോലധിക-
മോദേനകൈകതൊഴുതു; നാരായണായനമഃ

17 അപ്പക്ഷിരാജനരികേവന്നുപാർക്കമല
വല്ലോപഖഗേന്ദ്രവരകണ്ഠേകരേറിനത-
കല്പദ്രുമംസകലവിശ്വൈകസാക്ഷിപര-
മംപ്രാപധാമ; ഹരിനാരായണായനമഃ

രാമായണം ഇരുപത്തിനാലുവൃത്തം. എഴുത്തച്ഛൻ

—— 0 ——

൨൧

## ഒരു സ്വാഗതം.

[ശ്രീപാർവ്വതിയെ പരമേശ്വരന്നു വിവാഹംചെയ്തുകൊടുക്കണമെന്നപേക്ഷിക്കുന്നതിനായി തന്റെഗൃഹത്തിൽ വന്ന സപ്തർഷികളോടു ഹിമവാൻ പറഞ്ഞു]

1 ഓർത്തിടാത്തമഹിതാതിഥിരത്ന-
പ്രാപ്തിയാവതുനിനയ്ക്കുകിലിപ്പോൾ
പുഷ്പമെന്നിയെമതിന്നഫലംതാൻ
മാരിതാൻകൊടിയകാർമുകിലെന്ന്യേ

2 അന്ധകാരമതിൽനിന്നുമുണർന്നാൽ
കാരിരുമ്പുടലുകാഞ്ചനമായാൽ

ഉയഴിവിട്ടുപതിവിണ്ണിലണഞ്ഞാ-
ലെന്നപോലയിവനേററമുയന്നേൻ

3 ഇന്നുതൊട്ടുലകിലെന്നുടെദേശം
ശുദ്ധിനല്കുമിടമെന്നുകഥിക്കാം;
സത്തമർക്കണയുമസ്ഥലമല്ലോ
പുണ്യമെന്നുപറയുന്നിതുലോകർ

4 രണ്ടുതന്നെകലുഷങ്ങളകററാ-
നിണ്ടലെന്നിയെനമുക്കലഭിച്ചു,
മുന്നമേമുടിയിൽവിൺനദി,പിന്നീ-
ട്ടിന്നുനിങ്ങളുടെതൃക്കഴൽതീർത്ഥം

5 ജംഗമത്തിനിഹകല്പനകേൾപ്പാൻ
സ്ഥാവരത്തിനുപദാർപ്പണമേല്പാൻ,
ഭാഗ്യമിങ്ങനെപകുത്തുഭവാന്മാ-
രെന്റെമൂർത്തിയതുരണ്ടിലുമിപ്പോൾ.

6 ഹന്ത!നിങ്ങടെയനുഗ്രഹമേററി-
ട്ടിജ്ജനത്തിനുളവായൊരുഹർഷം
ദിക്കുനാലുമിടതിങ്ങിയിരിക്ക-
ന്നംഗകത്തിലുമൊതുങ്ങുവതില്ലേ!

7 ഭാസുരത്വമിയലുന്നഭവാന്മാർ
മന്ദിരത്തിലിഹവന്നതുമൂലം
ഗഹ്വരങ്ങളിലണഞ്ഞതുക്രൂടാ-
താന്തരംഗണതമസ്സുമകന്നു,

8 കൃത്യമേകരളിലില്ലഭവാന്മാ-
ർക്കുള്ളപക്ഷമതുസിദ്ധസമംതാൻ,

ഇങ്ങനിങ്ങളുടെയീവരവിപ്പോരം
സ്പഷ്ടമെന്നുടെയനുഗ്രഹണാർത്ഥം.

9 എങ്കിലുംവരുതിതന്നരുളേണം
കാര്യമൊന്നിലിവനിന്നുഭവാന്മാർ;
സ്വാമികല്പനലഭിപ്പതുതന്നെ
കിങ്കരർക്കുപരമം പുരുഷാർത്ഥം

10 ഈയിവൻ,ഗൃഹിണിയാളിവ, ളോമൽ
പെൺകിടാവിതൊരുചെല്ലമെവർക്കും
ചൊൽകകാര്യമിതിലേതവരാലെ-
ന്നാസ്ഥയെപ്പുറമെയുള്ളതിലില്ല.

11 ഇത്തരംമൊഴികഥിച്ചുഗിരീന്ദ്രൻ
ഗഹ്വരത്തിലഴകോടതിനെത്താൻ
ഏറ്റമാറ്റൊലി മുഴക്കിയൊരിക്കൽ
കൂടിവീണ്ടുമുരചെയ്തതുപോലെ

ഭാഷാകുമാരസംഭവം. എ. ആർ. രാജരാജവർമ്മ കോയിത്തമ്പുരാൻ
എം. എ., എം. ആർ. എ. എസ്സ്.

൧൧

# കൈകേയീഭത്സനം

[ദശരഥന്റെ മരണാനന്തരം ഭരതൻ കേകയരാജ്യത്തുനിന്നു അയോദ്ധ്യയിൽ വന്നുചേർന്നപ്പോൾ]

1 താനവിടെ നൃപനെക്കാണാതെ താപമൊടും കൈ-
കേയീഭവനേ
ദീനതയോടു പുക്കുതടിതൊഴുതേ നിന്നുരചെയ്താ-
നന്നവളോടേ
"മാനമെഴും മാതാവേ! താതൻ മറ്റെങ്ങേ പോയി?
പുരമിതുപിതൃ
കാനനസമമായേ കാണുന്നിതു കടുകരുളി-
ച്ചെയ്കെന്നോടെ"ന്നേ.

2 എന്നതു കേട്ടവൾ ചൊന്നാൾ ഭരതനോ"ടിതു കേൾക്ക
ലൊട്ടുവേറായേ പോയ്
നന്നിമികംവാനുലകപ്പു കന്താൻ നരപതി,
തേറുക പുത്രാ"യെന്നേ
അന്നതു കേട്ടു ഭരതകുമാരനുമഴലൊടു പരവശനാ-
യ്‌വീണവിടെ-
യൊന്നറിയാതെ കിടന്നേനൊട്ടേയുടനാശ്വാസം
പെറ്റെഴുതാൻ.

3 ഏറച്ചേർച്ചയുമണിഞ്ഞണയുന്നാളെന്നെയെടു-
ത്താശ്ലേഷം ചെയ്താ-
ശ്ശൂറിക്കൊള്ളാതേ പോന്നായോ ഗുണഗണനിലയാ-
പരലോകത്തേ!

ഏറെപ്രീതിയോടേശ്രീരാമനെയിവിടെ നിന്തിരു-
വടിവാഴിപ്പൂതു
മാറില്ലാതെ സുഖത്തോടുകാണ്മാൻ മന്നവർമന്നാ!
ചിന്തിച്ചേൻഞാൻ.

4 ഞാനിനിയെന്തേ ചെയ്യുന്നതാതാ! നരപതിതിലകാ-
ഹാവിധിയെന്നാ-
യൂനമൊഴിന്തടിതൊഴുവേൻ ചെന്നങ്ങുത്തമനാകിയ
ശ്രീരാമനെഞാൻ
മാനസഖേദംതീർത്തിനിയെന്നെമകിഴ്‌ന്തു ഭരിപ്പതവൻ
തിരുവടിയേ
മാനിതനായ പിതാവുമെനിക്കിനി മഹിമനികും
കൌസല്യാതനയൻ.

5 അൻപോടവൻ തിരുവടിയെ കണ്ടൊഴിയെന്നുമെനി-
ക്കഴൽ പോകായെന്നാ-
ലിമ്പമെനിക്ക വരുത്തും ഭ്രാതാവെ വിടത്തോനെ
ന്നാനുടനന്നേ;
സംഭ്രമമോടുരചെയ്യുകമാരൻതന്നോടേകൈ-
കേയിയുരത്താൾ
നിൻചരിതാപമൊഴിപ്പാൻ പുത്രനീകേൾഞാനൊരു
കാര്യംചെയ്യേൻ.

6 ചെയ്യൊല്ലാരാമന്നഭിഷേകം,ചെന്നീരേഴാണ്ടുവ-
നടവിയിലെ
മെയ്യേതപമൊടുവാഴ്‌വാനേകുകമീണ്ടിഹഭരതനെ
വാഴിക്കെന്നും

പൊയ്യേതുംപറയാത്തപനോടുപുകണ്ണേനതിനാല-
വനരുള്ളാലെ
മയ്യേൽക്കണ്ണാൾ സീതയുമനുജനു മായേവനഭൂ-
വിരാമൻപോയേ.

7 പോയാനാത്മജനെന്നേറഴതേ പുത്രവിയോഗംകൊ-
ണ്ടിവിടെമൃത-
നായാനറിതവതാതനുമിയിനീയരചനടേയുടലു-
ടനെരചെയ്തേ
തോയാളികൾനൾകിപ്പാർവാൾകസുഖംവരുമാറെന്ന-
ള്ളുകേട്ടവനും
തീയാലുരുകിയവെള്ളോട്ടടനിരുചെവിയിലൊഴുക്കിയ
പോലിടരുററാൻ.

8 ഇടരൊട്ടുമോഹിച്ചോട്ടേവീണ്ണടനെഴന്നേററനുജനു-
മായേറഴതേ
കൊടിയാൾകൈകേയിയൊടുരചെയ്താൻ കൊന്നായോ
താതനെയതിദുഷ്ടേ
വടിവിയലുംഭ്രാതാശ്രീരാമനെവനവാസത്തി-
നവിട്ടായോനീ
കൊടിയാളെരാക്ഷസിനീകേകയകുലമിതിലെന്തു
പിറപ്പാൻമൂലം?

9 മൂലമിതെന്തഭിഷേകമൊഴിപ്പാൻമൂത്തകുമാര-
നിരിക്കച്ചെയ്തേ
ബാലകരുണ്ടോപണ്ടിഹവാൾവതുമാള്ളായോ-
പാപെനീയിന്നും

കാളന്‌ശീഥിനിനിയെന്നെക്കരകാണാതൊരുനാരക
മതിലിട്ടാൾ
ശീലഗുണംമികമെൻഭ്രാതാപിഴചെയ്തുമെന്തേ-
നിന്നൊടുമുന്നം.

10 അംബാകൌസല്യാപരിതാപമിതാററാളിനിമ-
രണംപ്രാപിക്കും
വൻപെരുംഭാഗത്തൊടുപണ്ടവരുന്തിയുഴുംവൃഷ-
ഭങ്ങളെമണ്ണേൽ
ൻപോടേകണ്ടേററഴുതാളഖിലഗവാമപി-
മാതാസുരഭിയു-
ൻപാപേമാതാമൂത്തവർപുനരേകാത്മജ-
യല്ലോകൈകേയീ.

11 കൈകേയീ ഭർത്താവിന്നുടെയുയിർകളവാനായു-
ണ്ടാകിയ ദുഷ്ടേ!
ദൈവകാതെനീയമപുരിപൂകിൽമഹാസുഖമായ്‌വ-
രുമെങ്ങൾക്കെല്ലാം
പൊയ്‌കാൽനീ ചിന്തിച്ചതുഞാനിഹഭൂപതിയായ്വാൾ
വേനിനിയെന്നും
മെയ്കേൾഞാൻമരണംപ്രാപിച്ചുവിഷാദിക്കേണം
നീയിനിമേൽനാൾ.

12 മേലുലകംപൂകാതെപോയിനിവീൾവോയാകൊരുന-
രകതിലെന്നേ
ചാലെവിലാപംചെയ്യുംഭരതൻതന്നെയണഞ്ഞുടൽത-
ടവിയെടുത്തേ

ബാലകനാകിയശത്രുഘ്നനമതിമാനസഖേദമൊ-
 ടേറേറഴതത്തു
കാലമതീവചമഞ്ഞുവരുന്നതുകാണായിതുമന്ഥ-
 രയുമവിടെ.

13 മന്ഥര,ഞാനേസുന്ദരിയെന്നമകിഠന്തു ചമഞ്ഞൊരു
 വാനരിയപ്പോൾ
വന്നതുകണ്ടവർശത്രുഘ്നനോടതുവൈകാതറിയിച്ചു-
 തുകേട്ടവനും
ചിന്തകലങ്ങിച്ചെന്നപിടിച്ചാൻചെമ്മേയവളെവ-
 ധിപ്പതിനായേ
വന്തളയത്തൊട്ടുക്കൂടതുകാലംവാവിട്ടവൾമറ-
 യിട്ടാളവിടെ.

14 അവിടേമറയിട്ടാൾകൈകേയിയുമപ്പൊഴുതേരത-
 നമൂരചെയ്താ-
നിവിടെയടങ്ങകനീയനജങ്കേളിതുചെയ്താലാ-
 യ്യന്നപൊരുന്നാ
ഇവളിലുമതിദുഷ്ടാംകൈകേയിയെയിഹകൊൽവാൻ
 ചിന്തിച്ചതൊഴിഞ്ഞേൻ
തവമിയലുംഭ്രാതാവിനഖേരാതരുണീവധ-
 ചെയ്താൽനാമെന്നേ.

15 എന്നാലിനിയിവളെക്കാണാതേയിപ്പൊഴുതേപോകെ
 ന്നുനൃപാത്മജർ
മെന്നാദരവൊട്ടുവീണ്ണടിതൊഴുതാർജനനികൾമററുള്ള
 വരിരുവരേയും

നന്നായാശ്ലേഷംചെയ്താരവർനയമോടേകൌ
 സല്യയുരത്താ-
ളിന്നേതാകിലുമാത്മജനരികെയിരുത്തീടെന്നെ മ
 ഹാവനഭ്രമമൌ

16 വനമതിലാക്കകനീരേതായിനിവൈകാതെന്നെയു
 മെന്നതുകേട്ടേ
കനമൊടുവേറായേഭരതനമവരംകഴലിണകൈതൊ
 ഴുതുരചെയ്താൻ.
അനുപമശീലേചിന്തിച്ചേനല്ലടിയേനിതുചെ
 യ്‌വാനൊരുനാളും
പുനരിതുചിന്തിച്ചേനാകിൽപോയ്‌പൂകനേൻന
 രകങ്ങളനന്തം.

... ... ... ...

17 ആയ്യനെയെൻഭ്രാതാവിനെവനമതിലാക്കിമഹീപ
 രിപാലനചെയ്‌വാൻ
ധീരതയൊടുനിനച്ചേനാകിൽചെമ്മേപൂകെരിന
 രകത്തിലെഞാൻ
വീരനിരാമനെഴവറായ്‌വാഴേൻവീണ്ടുംകേരം
 മാതാവേയെന്നേഴ
താരുയിർപോമവരെപ്പോൽമോഹിച്ചവിടേവിണ്ണാൻ
 ഭരതകുമാരൻ

18 അൻപിയലുംകൌസല്യാദേവിയുമവനെയെടു
 ത്താശ്ലേഷംചെയ്താം
നിൻപിഴയല്ലറിവുറേറനിതുഞാൻദീർഘായു
 ഷ്‌മാനാകേണംനീ

# ചിങ്ങമാസം

ചേരുന്നസിംഹമയിസിംഹകളിപ്പുദേശേ
നീരുള്ളനീരദഗജങ്ങൾനശിച്ചിടുന്നു.
താരങ്ങളെന്നപറയുംമണിമൌക്തികങ്ങൾ
പാരാതനേകദിശിചേൎന്നുവിളങ്ങിടുന്നു,

2 ചൊല്ലുന്നവായുരജകൻഘനവസ്ത്രജാല-
മെല്ലാടവുംജലകണംചിതറുംപ്രകാരം
കല്ലോത്തകാന്തികലരുംഗഗനത്തിലിട്ടു
തല്ലീട്ടതിന്നിഹവെളുപ്പുവരുത്തിടുന്നു.

3 പാരിൽസമസ്തതരുഗുല്മലതാഗണങ്ങൾ
വേരൊത്തുറച്ചതിഗ്ഗുണങ്ങളിണങ്ങിടുന്നു.
ചാരുപ്രകാശനിധിയായിട്ടുമോഷധീശൻ
ഭൂരിപ്രസാദമൊടുയൎന്നുവിളങ്ങിടുന്നു.

4 ധാരാളമായുലകിലൊക്കയുമോണവട്ട-
ന്ദാരിദ്ര്യസങ്കടംമൊഴിഞ്ഞുജഗത്തിലെല്ലാം,
കാറാംകറുത്തമറയങ്ങകലെക്കളഞ്ഞു
പാരാതെമിത്രഭഗവാൻതെളിയുന്നുപാരം.

5 ചേലൊത്തിടുംനദികളാശുതെളിഞ്ഞുവേണ്ട-
പോലുള്ളമാൎഗ്ഗമതിലൂടെനടന്നിടുന്നു
വേലാക്രമത്തൊടുതരംഗജങ്ങൾപൊക്കി-
ക്കോലാഹലങ്ങളെനദീപതിനിൎത്തിടുന്നു

6 ലോകൎക്കുനല്ലസുഖമായിനിജേഛപോലെ
പോകുന്നതിന്നുതടവില്ലതെളിഞ്ഞുമാൎഗ്ഗം

അകന്നമട്ടുജലബാധയൊഴിച്ചുവെള്ള-
ക്കാർക്കൂട്ടമിട്ടുവിലസുന്നൊരുകാലമല്ലേ.

7 സന്താപമേറിയധരാതലസാന്ത്വനത്തി-
ന്നന്തർമ്മുദാസുരവരൻസലിലംതെളിച്ച്
ചന്തമ്പെടുന്നപടിചെയ്തൊരുമേഘവായു
യന്ത്രപ്രവേഗമതുനിർത്തി; നിലച്ചുവാതം.

8 കേടററകാർകുഴലുവെള്ളമൊഴിച്ചുമെയ്യിൽ
പാടെ പെടും പൊടികളഞ്ഞുകുളിച്ചുഭൂമി,
ചൂടുള്ള സൂര്യകരമാംതുകിൽകൊണ്ടുതോർത്തി
മോടിക്കുചന്ദ്രകരവസ്ത്രമണിഞ്ഞിടുന്നു.

9 ഏററംബലിഷ്ഠനിഹനേത്തുവരുന്നനേരം
തോറോറാട്ടമേലഘുതയുള്ളവരെന്നയുക്ത്യാ
കാററത്തിടുന്ന പതിരൊക്കയുമങ്ങുദൂരെ
മാറവന്നതിന്നളവിലോകരശേഷധാന്യം.

10 ഒന്നിച്ചുജന്മ,മൊരുപോലെവപുസ്സുകണ്ടാ-
ലെന്നാലുമുള്ളിലൊരുസാരമൊഴിഞ്ഞമൂലം
നന്നല്ലിതെന്നുപതിരങ്ങുകളഞ്ഞിടുന്നു
നന്ദിച്ചുനെല്ലറയിലിട്ടിഹകാത്തിടുന്നു.

11 മാന്യങ്ങളാംപയറുഴുന്നുകളെള്ളുശിംബി—
ധാന്യങ്ങളുംനന്മണികളുള്ളിൽനിറഞ്ഞുമോദാൽ
അന്യൂനമുത്സവരസത്തൊടുനൃത്തമാടി
മിന്നുന്നമട്ടുകൊടിനീട്ടി വിളങ്ങിടുന്നു.

12 മുമ്പിൽ ജഗത്തിതഖിലം ബഹുധർമ്മമൂലം കൊ-
ണ്ടമ്പോടു കാത്തൊരു മഹാബലിദൈത്യരാജൻ

വമ്പൻവരുന്ന തിരുവോണദിനം ജനങ്ങൾ
സമ്പൂർണ്ണഭക്തി പരമോത്സവമാക്കിടുന്നു.

13 ഹസ്തത്തിലായി വിഭവങ്ങൾ ജനത്തിനെല്ലാം
ഹസ്തത്തിലായി തിരുവോണമഹോത്സവാദം
||ഹസ്തത്തിൽമന്നവർതെളിഞ്ഞു ചമഞ്ഞിടുന്നു
*ഹസ്തന്തുക്കടയവർക്കിടയായ് വിനോദം

14 തൃക്കാക്കരപ്പനുടെ ദിവ്യമഹോത്സവശ്രീ-
യിക്കാലമാണു തുടരുന്നതുപണ്ടുപോലും,
ചൊൽക്കൊണ്ടലോകരതുകൊണ്ടുനിജാംഗണത്തിൽ
തൃക്കാക്കരപ്പനെയണിഞ്ഞുനിരത്തിടുന്നു.

15 തെല്ലെന്നു വേണ്ടതിബലം തികയും പ്രകാരം
മെല്ലെന്നലോകർ പരമാണ്ടു മദിച്ചിടുന്നു
എല്ലുംനുറുങ്ങുമടവിൽ ബഹുശക്തിയോടേ
തല്ലുന്നതങ്ങളിലടുത്തു തടുത്തുകൊണ്ടു്.

16 ചാരുത്വമുള്ള ചതുരംഗമുഖങ്ങളായു-
ള്ളോരോ വിനോദരസസിന്ധുവിൽ മുങ്ങി മുങ്ങി
പാരിൽ സമസ്തജനവും കളിയാടിടുന്നി-
തോരുമ്പൊളോണസുമഹോത്സവമെത്രകേമം!

മലയാം കൊല്ലവർണ്ണനം — കൊച്ചുണ്ണിത്തമ്പുരാൻ

---

||ചിങ്ങമാസത്തിലെ അത്തം തോറും തൃപ്പൂണിത്തുറവെച്ചു നടത്തിവരുന്ന അത്തച്ചമയം, എന്ന ഉത്സവം. ഇതിൽ കൊച്ചിയിലെ വലിയതമ്പുരാനും കൊച്ചുതമ്പുരാക്കന്മാരും ചേൎന്ന ഒരു ഘോഷയാത്ര പതിവുണ്ട്.

*'കയ്യാങ്കളി,' എന്ന അടിച്ചുകളി കൊച്ചിയിലേയും ബ്രിട്ടീഷ് മലയാളത്തിലേയും ഓണക്കളികളിൽ പ്രധാനമായുള്ളതാകുന്നു.

# ഗാന്ധാരീവിലാപം

[ഭാരതയുദ്ധം കഴിഞ്ഞതിന്റെശേഷം പോർക്കളത്തിൽ ചത്തുകിടക്കുന്ന തന്റെ പുത്രന്മാരേയും ബന്ധുക്കളേയും കാണണമെന്നു ഗാന്ധാരി ആഗ്രഹിക്കയാൽ പാണ്ഡവന്മാരും ശ്രീകൃഷ്ണനും കൂടി ഗാന്ധാരിയെ കുരുക്ഷേത്രത്തിൽ കൊണ്ടുപോയി അവിടെ ഇരുപക്ഷത്തിലും ചേർന്നിരുന്നവീരന്മാർ മരിച്ചുകിടക്കുന്നതുകണ്ടു തീവ്രമായ വേദനയോടെ ഗാന്ധാരി ശ്രീകൃഷ്ണനെ നോക്കിപ്പറഞ്ഞു.]

കണ്ടീലയോ നീ മുകുന്ദ! ധരണിയി
ലുണ്ടായമന്നരിൽ മുമ്പൻ ഭഗദത്തൻ,
തൻകരിവീരനരികെ ധനസ്സുമായ്,
സംക്രന്ദനാത്മജനെയ്ത ശരത്തിനാൽ
വീണിതെല്ലോ കിടക്കുന്നു ധരണിയിൽ
ശോണിതവുമണിഞ്ഞയ്യോ ശിവ ശിവ!
നല്ലമരതകക്കല്ലിനോടൊത്തൊരു
കല്യാണരൂപൻ കുമാരൻ മനോഹരൻ!
ചൊല്ലെഴുമർജ്ജുനൻ തന്റെ, തിരുമകൻ,
വല്ലവീവല്ലഭ! നിന്റെ മരുമകൻ
കൊല്ലാതകൊല്ലാഞ്ഞതെന്തവൻ തന്നെനീ?
കൊല്ലിക്കയത്രേനിനക്കു രസമെടോ

... ... ... ... ...

അല്ലൽപൂണ്ടിങ്ങനെഞങ്ങൾ കേഴുന്നതി-
നില്ലയോഖേദം ചെറുതു നിന്മാനസേ
കല്ലുകൊണ്ടോ മനം താവക! മെങ്കില-

കല്ലിനുമാർദ്രതയുണ്ടിതുകാണുമ്പോൾ.
ദ്രോണരെസ്സംസ്കരിപ്പിച്ചനിലമതാ
കാണുന്നു, താരണനായതതല്ലയോ?
ധൃഷ്ടതയുള്ള ധൃഷ്ടദ്യുമ്നനേററവും
ശിഷ്ടനായോരുഗ്ഗുരുവിനെക്കൊല്ലുവാൻ
മറെറാരുത്തനു തോന്നീടുമോ മാനസ
മൂററുമിവനൊഴിഞ്ഞോർക്കിൽ മഹാമതേ!
അയ്യോ! പുനരതിനങ്ങേപ്പുറത്തതാ
മെയ്യുഴകുന്ന ദുശ്ശാസനനെന്മകൻ
മാരുതികീറിപ്പിളർന്നു കുടിച്ചൊരു
മാറിടംകണ്ടാൽ പൊറുക്കുമോ ദൈവതമേ!
നീയ്യെന്തിവണ്ണമെൻ മാധവാ കാട്ടുവാൻ
തീയ്യിതാകത്തുന്നിതെന്നുള്ളിലീശ്വരാ!

... ... ...

കർണ്ണനാമംഗനരാധിപനെന്നുടെ
ഉണ്ണികൾക്കേററം പ്രധാനനായുള്ളവൻ,
കുണ്ഡലമററതാ വേറേ കിടക്കുന്നു
ഗണ്ഡസ്ഥലമതാപിന്നെയും മിന്നുന്നു.
വില്ലാളികളിൽ മുമ്പുള്ളവൻ തന്നുടെ
വില്ലതാ വേറെ കിടക്കുന്നിതീശ്വരാ!
കണ്ടാൽ മനോഹരനാമവൻ തന്നുടൽ
കണ്ടാലുമമ്പോടു നായും നരികളും
ചെന്നു കടിച്ചു വലിക്കുന്നതിങ്ങിനെ
വന്നതിനെന്തൊരു കാരണം ദൈവമേ!
ഉണ്ണീ! മകനേ! ദുര്യോധന! തവ
പൊന്നിൻകിരീടവും ഭൂഷണജാലവും

ഉമ്പർകോനൊത്തൊരു വൻപും പ്രതാപവും
ഗംഭീരമായൊരു ഭാവവും ഭംഗിയും
ഇഷ്ടംകലർന്നുടനെന്നെയുമെത്രയു-
മിഷ്ടമാടീടും പിതാവിനെത്തന്നെയും
പെട്ടെന്നുപേക്ഷിച്ചുപൊയ്ക്കൊണ്ടതെങ്ങുനീ!
പൊട്ടുന്നിതെന്മനം കണ്ടിതെല്ലാമഹോ!
പട്ടുകിടക്കമേലേ കിടക്കുന്ന നീ
പെട്ടുകിടക്കമാറായിതു ചോരയിൽ!
പുഷ്ടകോപത്തോടു മാരുതിതച്ചുടൽ
പൊട്ടിച്ചു കാലുകളാടിച്ചു കൊന്നീടിനാൻ.
കണ്ടുകൂടായെനിക്കെന്നു ഗാന്ധാരിയും
മണ്ടിനാൾ വീണാളുരുണ്ടാൾ തെരുതെരെ,
പിന്നെ മോഹിച്ചാളുണർന്നാൾ പൊട്ടക്കനെ,
ഖിന്നതപൂണ്ടു കരഞ്ഞവൾ ചൊല്ലിനാൾ
"ഇത്രകടിലതാപമുണ്ടായൊരുത്തനെ
പൃഥ്വിയിലിങ്ങനെ കണ്ടീല കേശവ!"

... ... ...

ഗാന്ധാരിപിന്നെയുംചൊന്നാൾമുകുന്ദനോ-
"ടാന്തരമിത്രയുമുള്ളൊരുനീയുംതവ
വംശവുംകൂടിമുടിഞ്ഞുപോമില്ലൊരു
സംശയവും മൂന്നു പന്തീരാണ്ടുചെല്ലുമ്പോൾ"
"അങ്ങിനെതന്നെവരേണമെന്നുള്ളതു-
ണ്ടിങ്ങെനിക്കും മനതാരിൽ സുബലജേ!
നന്നായിതുഭവതിക്കുമെനിക്കുമ-
തൊന്നുപോലെ മതമായതുമീശ്വരൻ!"

മഹാഭാരതംകിളിപ്പാട്ടു (സ്ത്രീപർവ്വം) എഴുത്തച്ഛൻ

5 സൂൎയ്യൻമങ്ങിഹിമംചേൎന്നവൻതണുപ്പാണ്ടുകാററുമായ്
ശൂന്യക്കാടൊത്തുശോഭിപ്പതിപ്പോൾമഞ്ഞാൽകെട്ടം
[പകൽ

6 വെളിക്കാരും കിടക്കാതായ്മഞ്ഞേററിപ്പുഷ്യനീതമായ്
ഏറെനീണ്ടുതണുപ്പൊത്തുമിപ്പോൾതീരുന്നരാത്രികൾ

7 നമ്മസൂൎയ്യന്നുകൈമാറിബിംബം മഞ്ഞാൽഗ്ഗൂഢതഹോ
ശോഭിക്കാതായിവീൎപ്പേററ കണ്ണാടിക്കൊത്തുചന്ദ്രനം

8 ഉഷ്മാവിൽ മൂടിയവയുംകോതമ്പുംചേൎന്നകാടുകൾ
ശോഭിപ്പൂസാരക്രൌഞ്ചനാദം പൂണ്ടരുണോദയെ

9 ഈത്തമപ്പൂട്ടിലരിയുകഞ്ഞിങ്ങുകതിരിനാൽപരം
തെല്ലൊന്നുചാഞ്ഞുശോഭിപ്പൂപൊൻനിറംപൂണ്ടനെല്ലു
[കൾ

10 കുളുർമഞ്ഞുമറച്ചിട്ടുംതീക്ഷ്ണകിരണങ്ങളാൽ
ദൂരത്തുദിച്ചുസൂൎയ്യൻകാണാകുന്നതിങ്കൾപോലവെ

11 കാലത്തുചൂടുകൂടാതായുച്ചക്കെല്ലാൻസുഖത്തിലായ്
ഇടങ്ങളുംവെളുപ്പോടെവെയിൽമിന്നുന്നിതൂഴിയിൽ

12 മഞ്ഞുവീണിട്ടിളം പുല്ലുകളുടമൊട്ടുനനഞ്ഞതായ്
ഇളവെയിലിടചേൎന്നിട്ടുവിളങ്ങുന്നവനസ്ഥലം

13 സുഖമായിത്തെളിഞ്ഞുള്ള കുളുർതണ്ണീരതൊട്ടുടൻ
ദേഹംമുഴുത്തുകാട്ടാന തുമ്പിക്കൈയ്യിലെടുപ്പതേ.

14 വെള്ളത്തിൽനനഞ്ഞിച്ചിട്ടുമീതിരിക്കുന്നോപക്ഷികൾ

16 ബാഷ്പത്താൽനിമ്മുടിനാദജ്ഞേയസാരസമൊത്തഘോ
മഞ്ഞാൽതീരെ മണൽനിറഞ്ഞപ്പോൾ ശോഭിപ്പതാ-
[റകം

17 മഞ്ഞുവീഴകകൊണ്ടിട്ടും സൂര്യൻതൻമങ്ങൽകൊണ്ടുമേ
കളിരാൽ പാറമേലുള്ള ജലവും മിക്കതും വിഷം

വാൽമീകിരാമായണം വള്ളത്തോൾ നാരായണമേനോൻ

ആരണ്യകാണ്ഡം.

—o—

൩൦

# ദമയന്തിയുടെ ആശങ്ക

[ദമയന്തിക്കു പുനർവിവാഹം നടക്കാൻപോകുന്നതായി കേട്ട് ഋതു
പർണ്ണരാജാവ് തന്റെ സൂതനും പാചകനുമായിരുന്ന നളനോടുകൂടി കുണ്ഡി
നത്തിൽ എത്തി. അപ്പോൾ അഗ്നിയുടേയും വരുണന്റേയും അനുഗ്രഹ
ത്താൽ നളൻ അത്ഭുതകരമായ വിധത്തിൽ തന്റെ പാചകകൃത്യം നട
ത്തിയതായും മററും അറിഞ്ഞ് ദമയന്തി ഇപ്രകാരം വിചാരിച്ചു.]

1 നൈഷധനിവൻതാനൊ-
രീഷലില്ലമേനിർണ്ണയം

2 വേഷമീവണ്ണമാകിൽ
ദോഷമെന്തെനിക്കിപ്പോൾ

3 ഒന്നേനിനയ്ക്കുംനേരംമൊഴിയെ-നളനിതെന്നു-
തന്നെഉറപ്പുള്ളതിൽ വഴിയെ, വേഷംകാണുമ്പോൾ

വന്നീടാതോഷാംനിന്നാലൊഴികെ-വന്നതിൽപ്രാണ
സന്ദേഹമാപത്സിന്ധുച്ചുഴിയെ
തോന്നുന്നതെല്ലാമുണ്മയോ;
നേരാരുചൊൽവതമ്മയോ?
ഇവനോടുചേർന്നാൽനന്മയോ?

4 ചാരിത്ര്യത്തിനുവെണ്മയോ? അറിയാവതല്ലേ!
മാതാവെച്ചെന്നുകാണ്മനിന്നെ-ത്രൈലോക്യത്തിന്നു
മാതാവെച്ചിന്തിച്ചു ഞാൻമുന്നേ-നന്മയ്ക്കുലോക-
നാഥാനുഗ്രഹംപോരുമൊന്നേ-ധർമ്മസംകടേ
മാതാവെനിക്കുനളൻതന്നെ-
അതിലോകരമ്യചേഷ്ടിതൻ,
ഹതദൈവപാശവേഷ്ടിതൻ,
ഖലനാലയാഗദീക്ഷിതൻ,
അനപേക്ഷണീയൻവീക്ഷിതൻ-വേഷപ്രച്ഛന്നൻ

5 എൻകാന്തനെന്നോടുണ്ടാമോവൈരം? ഇല്ലെന്നിരിക്കി-
ലെന്തേതുടങ്ങിയിപ്രകാരം! എനിക്കുഘോര
വൻകാട്ടിലായപ്പോൾപരിവാരം! ഏതുചെയ്താലും
വന്ദിപ്പതിനിങ്ങധികാരം-
പാപമേതാപകാരണം,
അതെല്ലാമിന്നുതീരണം.
വിരഹംമേമർമ്മദാരണം,
അതിലേറെനല്ലുമരണം, അതിദാരുണം

നളചരിതം ആട്ടക്കഥ ഉണ്ണായിവാര്യർ
(നാലാംദിവസം)

൩൫

# കാർത്ത്യായനി

---

[കൃഷ്ണാവതാരത്തിൽ ഭഗവാന്റെ ആജ്ഞപ്രകാരം വസുദേവൻ ശ്രീകൃഷ്ണനെ എടുത്തു അമ്പാടിയിൽ കൊണ്ടുപോയി യശോദയുടെ സമീപത്തും യശോദയുടെ പുത്രിയായിപ്പിറന്ന മായാദേവിയെ കൊണ്ടുപോന്ന് തന്റെ ഭാര്യയായ ദേവകിയുടെ സമീപത്തും കിടത്തി. ദേവകിയുടെ എട്ടാമത്തെ പുത്രൻ തന്നെ വധിക്കുമെന്നു ഗ്രഹിച്ചിരുന്ന കംസൻ ഉടൻ തന്നെ സൂതികാഗൃഹത്തിൽ കടന്നു ആ പെൺകുട്ടിയെ എടുത്തു ഒരു പാറയിൽ അടിച്ചു കൊല്ലാൻ തുടങ്ങി-അപ്പോൾ കുട്ടി കംസന്റെ കയ്യിൽ നിന്നു വഴുതി ദിവ്യാകൃതി പൂണ്ടു ആകാശസ്ഥിതയായി കാണപ്പെട്ടു. ഇപ്രകാരം കാണപ്പെട്ട ദേവിയുടെ അംഗവർണ്ണനം]

ദേവിതന്മെയ്യിലെ ലാവണ്യം ചൊൽവാനി-
ന്നാവിന്നു വൈഭവം വന്നുകൂടാ
പൂഞ്ചായൽതന്നുടെ കാന്തിയെ ചൊല്ലുവാൻ
വാഞ്ഛയുണ്ടാകുന്നു കാൺകെനിക്കോ
തുല്യതയില്ലാതെ തുല്യത ചൊല്ലുമ്പോൾ
വല്ലായ്മയെന്നതും വന്നുകൂടും
കണ്ണിയെന്നിങ്ങനെ കൊണ്ടാടിച്ചൊൽകിലോ
കൊണ്ടൽതന്നുള്ളത്തിലിണ്ടലുണ്ടാം
അല്ലെന്നു ചൊൽകിലോ നീലത്താഴ്‌കുഴ-
ന്നല്ലലായ്‌വിന്നങ്ങു ചേരികൊള്ളും
മറ്റൊന്നു ചൊൽകിൽ മനം കലുങ്ങീടുമ-
ക്കുറ്റമറ്റീടും ചനം കലയ്ക്കും,
എന്നതുമൂലം കൃന്തലേവാം ത്താതെ

മന്ദമായ്നിന്നുമടങ്ങുന്നുഞാൻ
അന്ധതകൊണ്ടിനിച്ചന്തമേറീടുമ-
ക്കന്തളംവാരുത്തുവാനിച്ഛിക്കുന്നേൻ
ചായലായുള്ളൊരുനായികതാൻപെററു
ചാപലംപൂണ്ടൊരുബാലകന്മാർ
നെററിയായുള്ളൊരുമുററത്തിലാമ്മാറു
മുററുമമിണ്ണുള്ള ലീലകളല്ലൊ
ചിന്തിനകാന്തികലർന്നുനിന്നീടുമ-
ക്കുന്തളമായിട്ടുകണ്ടതിപ്പോൾ.
മൌലിയിലുള്ളൊരുവാർതിങ്കൾതന്നുടൽ
പാതിപൊളിഞ്ഞിട്ടുവീണനേരം
ചില്ലിതടത്തങ്ങുവീഴരുതായ്കയാൽ
മെല്ലവേതങ്ങിയുറച്ചതെന്നേ
കാണുന്നോർകണ്ണിനുതോന്നുമാറുള്ളൊരു
കാന്തിയെപ്പൂണ്ടന്നിത്തുനെററിതാൻ
ആനനന്തന്നോടുനേരൊത്തുപോരുവാൻ
മാനിച്ചുതിങ്കളുംപങ്കജവും
ഒക്കവെചെന്നുവിളങ്ങിനനേരംക-
ണ്ടക്ഷണമാനനലക്ഷ്മിനേരെ
തിങ്കളേനീയിതിന്നീതെയായ്നിന്നുകൊൾ
പങ്കജമേയിതിൻതാഴെനീയും
എന്നങ്ങുചൊല്ലീട്ടുസീമയിട്ടീടിനാ-
ളെന്നതിച്ചില്ലിയായ്കാണുതിപ്പോൾ
ചില്ലികളായുള്ളകല്ലോലംതൻകീഴേ
മെല്ലവേചെന്നുകളിക്കയാലേ
ആനന്ദമാളുമക്കണ്ണിണതന്നായോ

മീനങ്ങളെന്നല്ലോ ചൊല്ലേണ്ടുന്നു
ആനനകാന്തിയായ് മേവിനിന്നീടുന്ന
മാനിനിമാർക്കൻപിനോടൊട്ടുമേനായ്
ഉല്ലസിച്ചീടുന്ന പൊന്നുയലെന്നോയ
മല്ലക്കുഴകളെച്ചൊല്ലുന്നു ഞാൻ:
ചോരിവായായൊരു ചെന്തൊണ്ടിതൻകനി
ചാരത്തു കണ്ടു കൊത്തുവാനായ്
മെല്ലവേ ചെല്ലുന്ന പൈങ്കിളിച്ചുണ്ടെന്നേ
ചൊല്ലുവാൻ തോന്നുമീ നാസ കണ്ടാൽ
ചോരിവാതന്നോടു നേരായിച്ചെന്നപ്പോൾ
പാരാതെ തോറ്റൊരു ചെമ്പരത്തി
മലരെന്നുള്ളൊരു കൈതവം തന്നാലേ
മാലുറ്റു ഞാലുന്നു കാൺക പാവം.
മാറത്തു ചേരുന്നൊരാരത്തെക്കണ്ടിട്ടു
നേരിട്ടു ചൊല്ലൊല്ലായെന്നു നണ്ണി
ഓഷ്ഠങ്ങൾ രണ്ടും മറച്ചു നിന്നീടുന്ന
ചാട്ടമറ്റീടുമദ്ദന്തങ്ങളെ
പുഞ്ചിരിയെന്നതോ ചന്ദ്രികച്ചെഞ്ചമ്മേ-
അഞ്ചാതെ ചൊല്ലാമതെല്ലാരോടും,
എണ്ണാംകമൗലിതൻ നേത്രചകോരങ്ങൾ
ക്കൂണായിമേവുമോ അല്ലയാകിൽ?
പൂർണ്ണനായുള്ളൊരു തിങ്കളെ മൗലിയിൽ
പൂണ്ടുനിന്നീടുന്ന ശൈവലിംഗം
എന്നതേ തോന്നുന്നിതാനനം തൻകീഴേ
നിന്നു വിളങ്ങുമക്കണ്ഠം കണ്ടാൽ
തൂമലയായൊരു മാലയക്കുന്നിൽനി-

നാനന്ദംപോന്നങ്ങിറങ്ങിനേരെ
പോകത്തുടങ്ങുന്നരോഗികളെന്നത്രേ
ബാഹ്ലക്കരുംതന്നെഞാനൂഹിക്കുന്നു.

മേത്തിയെഴുന്നൊരുയൌവ്വനമാകുന്ന
മത്തേഭംതന്നുടെമസ്തകങ്ങൾ
കൊങ്കകളായിട്ടുകണ്ടതെന്നിങ്ങിനെ
അംകുരിച്ചീടുന്നിതെന്നുള്ളത്തിൽ

ശ്യാമളമായൊരുരോമാളിയാകുന്ന
കോമളത്തുമ്പിക്കൈക്കൊൾകയാലെ.
കുംഭിതൻതുമ്പിക്കൈനിൻതുടകണ്ടല്ലോ
കുമ്പിട്ടുപോകുന്നതിന്നുമിപ്പോൾ

ദേവിതൻചാരുകണംകഴൽനേരൊത്തു
മേവിനിന്നീടണം മെങ്ങൾകണ്ടും
എന്നങ്ങുചിന്തിച്ചു ചന്ദ്രകലാധരൻ
തന്നുടെസേവയെ ചെയ്വതിനായ്

നിർജനമായൊരുകാനനം തന്നിൽപോയ്
ഷഡ്ജവും പാടിനൽകേകിജാലം
കുററമററീടുന്ന നൃത്തമാടീടുന്നു
മററൊന്നും ചിന്തിച്ചിട്ടല്ലചൊല്ലാം

നാകികൾമൌലിയിൽതാവിനിന്നീടുന്ന
നാഗമഹാമണിജാലങ്ങളിൽ
പാരമുരുമ്മിയെഴുന്നുനിന്നീടുമ-
പ്പാദനഖങ്ങൾ തന്നംശുജാലം
മീതെവഴിഞ്ഞു പരന്നതുകാണുമ്പോൾ
ശേചതമായുള്ളൊരു ക്രമ്മമെന്ന്

എന്മനംതന്നിലേസന്തതംതോന്നി-
തംബികാതൻ പ്രപദങ്ങൾരണ്ടും

കൃഷ്ണഗാഥ — ചെറുശ്ശേരിനമ്പൂതിരി

---

൩൨

# ഒരു വീണപൂവ്.

(ഒന്നാംഭാഗം.)

1 ഹാ! പുഷ്പമേ! അധികതുംഗപദത്തിലെത്ര
ശോഭിച്ചിരുന്നിതൊരുരാജ്ഞി കണക്കയേ നീ,
ശ്രീഭൂവിലസ്ഥിരയസംശയ,മിന്നു നിന്റെ-
യാഭൂതിയെങ്ങു, പുനരെങ്ങുകിടപ്പിതോർത്താൽ?

2 ലാളിച്ചുപെററലതയൻപൊടുശൈശവത്തിൽ
പാലിച്ചുപല്ലവപുടങ്ങളിൽവച്ചുനിന്നെ,
ആലോലവായുചെറുതൊട്ടിലുമാട്ടി, താരാ-
ട്ടാലാപമാർന്നുമലരേ! ദലമർമ്മരങ്ങൾ.

3 പാലൊത്തെഴും പുതുനിലാവിലലംകളിച്ചും,
ബാലാതപത്തിൽ വിളയാടിയുമാടലെന്യേ
നീലിമപൂണ്ടിളയമൊട്ടുകളോടുചേർന്നു
ബാലത്വമങ്ങനെ കഴിച്ചിതു നാളിൽനാളിൽ.

4 ശീലിച്ചുഗാനമിടചേർന്നുശിരസ്സുമാട്ടി-
ക്കാലത്തെഴും കിളികളോടഥമൌനമായ് നീ,

ഈയലോകതത്ത്വമയി! തെളിവാർന്നു താരാ-
ജാലത്തൊടുന്മുഖതയാർന്നു പഠിച്ചു രാവിൽ

5 ഈവണ്ണമൻപൊടു വളർന്നഥ നിന്റെയംഗ—
മാവിഷ്കരിച്ചു ചില ഭംഗികൾ മോഹനങ്ങൾ,
ഭാവം പകർന്നു വദനം, കവിൾ കാന്തിയാർന്നു,
പൂവേ! യതിൽ പുതിയ പുഞ്ചിരി സഞ്ചരിച്ചു.

6 ആരോമലാമഴകു, ശുദ്ധി, മൃദുത്വ, മാഭ,
സാരള്യമെന്ന സുകുമാരഗുണത്തിനെല്ലാം
പാരിങ്കലേതുപമ, യാമൃദുമെയ്യിൽ നവ്യ
താരുണ്യമേന്തിയൊരു നിൻനില കാണണം താൻ

7 വൈരാഗ്യമേറിയൊരു വൈദികനാട്ടെ, യേറ്റ-
വൈരിക്കു മുമ്പുഴറിയോടിയ ഭീരുവാട്ടെ
നേരേ വിടർന്നു ചില നാളിഹ നിന്നെ നോക്കി,-
യാരാകിലെന്തു? മിഴിയുള്ളവർ നിന്നിരിക്കാം.

8 മെല്ലെന്നു സൌരഭവുമൊട്ടു പരന്നു ലോക-
മെല്ലാം മയക്കി മരുവുന്നളവന്നു നിന്നെ
തെല്ലോ കൊതിച്ചനവധാർത്ഥികൾ? ചിത്രമല്ലാ-
തില്ലാർക്കുമീഗുണവുമേവമകത്തു തേനും.

9 അന്നൊപ്പമാണഴകു കണ്ടു വരിച്ചിടും നീ-
യെന്നോർത്തു ചിത്രശലഭങ്ങളണഞ്ഞിരിക്കാം,
എന്നല്ലദൂരമതിൽ നിന്നനുരാഗമോതി
വന്നെന്നുമാം വിരുതനങ്ങൊരു ഭൃംഗരാജൻ.

10 കില്ലില്ലയേ ഭ്രമരവര്യനെ നീ വരിച്ചു
തെല്ലെങ്കിലും ശലഭമേനിയെ മാനിയാതെ,

അല്ലെങ്കിൽ നിന്നരികിൽവന്നിഹ വട്ടമിട്ടു
വല്ലാതിവൻനിലവിളിയ്ക്കുകയില്ലിദാനീം.

11 എന്നംഗമേകനിഹതീരെ കൊടുത്തുപോയ് ഞാ-
നെന്നന്യകാമുകരെയൊക്കെമടക്കിയില്ലേ?
ഇന്നോമലേ! വിരവിലെന്നെവെടിഞ്ഞിടല്ലേ-
യെന്നൊക്കെയല്ലിബതവണ്ടു പുലമ്പിടുന്നു?

12 ഹാ കഷ്ടമാവിബുധകാമിതമാം ഗുണത്താ-
ലാകൃഷ്ടനായനഘവിച്ചൊരു ധന്യനീയാം
പോകട്ടെനിന്നൊടൊരുമിച്ചു മരിച്ചു! നിത്യ
ശോകാർത്തനായി നീയിരിപ്പതു നിഷ്ഫലംതാൻ

13 ചത്തിടുമിപ്പൊഴിവനല്പവികല്പമില്ല,
തത്താദൃശംവ്യസനകുണ്ഠിതമുണ്ടുകണ്ടാൽ,
അത്യുഗ്രമാം തരുവിലും ബതകല്ലിലുംപോയ്
പ്രത്യക്ഷമാഞ്ഞുതലതല്ലുകയല്ലിഖിന്നൻ?

14 ഹാ! പാപ! മോമൽ മലരേ! ബതനിന്റെ മേലും
ക്ഷേപിച്ചതേ കരുണയററകരംകൃതാന്തൻ,
വ്യാപാരമത്രവധമാം വനവേടനുണ്ടോ
വ്യാപന്നമായ്ക്കഴുകനെന്നുകപോതംമന്നും?

15 പോകുന്നിതാവിരവിൽ വണ്ടിവിടംവെടിഞ്ഞു
സാക്രന്ദമാം പടി പറന്നനഭസ്ഥലത്തിൽ.
ശോകാന്ധനായ്ക്കുസുമചേതനപോയമാർഗ്ഗ-
മേകാന്തഗന്ധമിതു പിന്തുടരുന്നതാവാം.

നമഃ

# ഒരുവീണപൂവ്

---

## രണ്ടാംഭാഗം

1 തെറ്റെന്നു ദേഹസുഷമാപ്രസരം മറഞ്ഞു,
ചെറ്റല്ലിതണ്ടു മുഖകാന്തിയതും കുറഞ്ഞു,
മറ്റെന്തുരപ്പൂ! ജവമീനവദീപമെണ്ണ
പറ്റപ്പുകഞ്ഞഹഹ വാടിയണഞ്ഞുപോയി.

2 അന്യൂനമാം മഹിമതങ്ങിയൊരാത്മസത്താ-
മെന്ന്യേ നിലത്തു ഗതമൌക്തികശുക്തിപോൽ നീ
സന്നാഭമിങ്ങനെ കിടക്കുകിലും ചുഴന്നു
മിന്നുന്നു നിൻപരിധിയിപ്പൊഴുമെന്നു തോന്നും.

3 ആഹാ! രചിച്ചു ചെറുലൂതകളാശു നിന്റെ
ദേഹത്തിനേകി വരമാവരണം ദുകൂലം;
സ്നേഹാർദ്രമായുടനുഷസ്സുമണിഞ്ഞു നിന്മേൽ
നീഹാരശീകരമനോഹരമന്ത്യഹാരം.

4 ആരോമലാം ഗുണഗണങ്ങളിണങ്ങി, ദോഷ-
മോരാ, തുപദ്രവവുമൊന്നിനു ചെയ്തിടാതേ,
പാരം പരാർത്ഥമിഹ വാണൊരു നിൻ ചരിത്ര-
മാരോർത്തു ഹൃത്തടമഴിഞ്ഞു കരഞ്ഞുപോകാ?

5 കണ്ടീവിപത്തഹഹ! കല്ലലിയുന്നു, താടൽ
കൊണ്ടാശു ദിങ്മുഖവുമിങ്ങനെ മങ്ങിടുന്നു,
തണ്ടാർസഖൻ ഗിരിതടത്തിൽ വിവർണ്ണനായ്നി-
ന്നിണ്ടൽപ്പെടുന്നു പവനൻ നെടുവീർപ്പിടുന്നു.

6 എന്തിന്നലിഞ്ഞു ഗുണമോരണിവച്ചു നിന്മേ-
ലെന്തിന്നതാശു വിധിയേവമപാകരിച്ചു?
ചിന്തിപ്പതാരറിയ സൃഷ്ടിരഹസ്യ? മാവ-
തെന്തുള്ളു ഹാ! ഗുണികളൂഴിയിൽ നീണ്ടുവാഴാ.

7 സാധിച്ചുവേഗമഥവാ നിജജന്മകൃത്യം.
സാധിഷ്ഠർ പോട്ടിഹ സദാ നിശി പാന്ഥപാദം
ബാധിച്ചു രൂക്ഷശിലവാളുമതിൽനിന്നു മേഘ-
ജ്യോതിസ്സുതൻ ക്ഷണികജീവിതമല്ലി കാമ്യം?

8 എന്നാലുമുണ്ടഴലെനിക്കു വിയോഗമോർത്തി-
ട്ടിന്നത്ര നിൻ കരുണമായ കിടപ്പു കണ്ടും
ഒന്നല്ലി നാമയി? സഹോദരമല്ലി? പൂവേ!
ഒന്നല്ലി കയ്യിഹ രചിച്ചതു നമ്മയെല്ലാം?

9 ഇന്നീവിധം ഗതി നിനക്കയി! പോക പിന്നൊ-
ന്നൊന്നായ് തുടർന്നുവരുമാവഴി ഞങ്ങളെല്ലാം.
ഒന്നിന്നുമില്ല നില, യുന്നതമായ കുന്നു
മെന്നല്ലയാഴിയുമൊരിക്കൽ നശിക്കുമോർത്താൽ

10 അംഭോജബന്ധുവിതാ! നിന്നവശിഷ്ടകാന്തി-
സമ്പത്തെടുപ്പതിനണഞ്ഞു കരങ്ങൾ നീട്ടി;
ജൃംഭിച്ചു സൌരഭമിതാ കവരുന്നു വായു,
സംപൂർണ്ണമായ ഹഹ നിന്നുടെ ദായഭാഗം.

11 ഉല്പന്നമായതു നശിക്കു, മണുക്കൾ നിൽക്കു,-
മുല്പന്നനാമുടൽ വെടിഞ്ഞൊരു ദേഹി വീണ്ടും;
ഉല്പത്തി കർമ്മഗതിപോലെ വരും ജഗത്തിൽ;
കല്പിച്ചിടുന്നിവിടെയിങ്ങിനെയാഗമങ്ങൾ.

താഴത്തുഭാഗത്തുവീണുകിടക്കുന്ന
വാഴപ്പഴംകൊണ്ടുമൂടിമഹീതലം
പാഴററുപട്ടുവിരിച്ചകണക്കിനെ
വാഴയ്ക്കുചുററുംപ്രകാശമുണ്ടപ്പൊഴും
വാവലുംകാക്കയുംപച്ചക്കിളികളും
പ്രാവുംപരുന്തുംപറന്നുനടക്കുന്ന
പക്ഷികൾവന്നിപ്പഴുത്തപഴങ്ങളെ
ഭക്ഷിക്കുമാറില്ലപേടികൊണ്ടാരുമേ
രക്ഷിച്ചുപോരുന്നതാരിവനെന്നു
സൂക്ഷിച്ചുനോക്കിത്തുടങ്ങിവൃകോദരൻ.

കല്യാണസൗഗന്ധികം.

തുള്ളക്കഥ — കുഞ്ചൻനമ്പ്യാർ.

---

## ൩൩

## രാമോപാലംഭം.

[ശ്രീരാമന്റെ ഒളിയമ്പുകൊണ്ടു വധിക്കപ്പെട്ട ബാലി തന്റെ മരണത്തിനുമുമ്പ് രാമനെ അധിക്ഷേപിക്കുന്നതു്.–]

ബാലിയാരാമനെക്കണ്ടുരുകതൻലക്ഷ്മണനേയുമേ
ധർമ്മംകലർന്നപരുഷച്ചൊല്ലുരച്ചിതുതാഴ്മയിൽ,
ഭവാൻനരാധിപന്നുണ്ണിപുകൾന്നോൻപ്രിയദർശനൻ
കുലീനൻസത്വസമ്പന്നൻതേജസ്വിചരിതവ്രതൻ
നേരിടാത്തവനെക്കൊന്നിട്ടെന്തുനന്മലഭിച്ചുനീ?
പോരിൽവാശികലർന്നോരെൻമാറിലെയ്തീലയോശരം?

ദമം, ശമം, ക്ഷമ, ധൃതി, ധർമ്മം, സത്യം, പരാക്രമം
മന്നോർഗ്ഗുണങ്ങൾ രാജാവേ! ദണ്ഡവും സാപരാധരിൽ
അഗ്ഗുണങ്ങളശേഷം നിന്നാഭിജാത്യവുമോർത്തുപോയ്
താരതീരെത്തടുത്തിട്ടു സുഗ്രീവനോടെതിർത്തുപോയ്
മറെറാരാളിടനെഞ്ഞെതിരാരുപോരുമെന്നോടു പോരിടാ
എന്നെന്റെയുള്ളിൽ തോന്നിപ്പോയ് നിന്നെ കാണാതിരിക്ക
ആഹിതാത്മാവു നീ ധർമ്മനാട്യക്കാരനധാർമ്മികൻ [വെ
പാപി പുൽമൂടിയ കിണർപോലാണെന്നോർത്തതില്ല ഞാൻ
നിൻനാട്ടിലോ പുരിയിലോ ഞാൻ ചെയ്യാറില്ലുപദ്രവം
നിന്ദിച്ചീടുമാറുമില്ലങ്ങേ, ത്തെററന്യേ കൊൽവതെന്തു വാൻ
എന്നും കായ്കനിയും തിന്നു കാട്ടു ചുററും കുരങ്ങനായ്
നേർത്തിങ്ങു പൊരുതാത്തോനായന്യനോടേറെറാരെന്നെ നീ
ധർമ്മചിഹ്നവുമിന്നങ്ങയ്ക്കുണ്ടു കാണുന്നമന്നവാ!
ക്ഷത്രവംശജനായ് ശാസ്ത്രവിത്താമേവന സംശയം
ധർമ്മം നടിച്ചുപായത്തിലുഗ്രകർമ്മം നടത്തിടും?
രാമ! രാജകുലോൽഭൂതൻ ധർമ്മവാനെന്നു വിശ്രുതൻ
സൌമ്യവേഷം പെട്ടു ക്രൂരനായ് നടക്കുന്നതെന്തു നീ?
ഞങ്ങൾ കാട്ടാന്നജന്തുക്കൾ, രാമ! കായ്കനി തിന്നുവോർ
ഇതു ഞങ്ങടെ മട്ടത്രേ, മനുഷ്യനരചൻ ഭവാൻ
ഭൂമിയും വെള്ളിയും പൊന്നും കലഹത്തിനു കാരണം
അതിലെന്തിൽ കൊതി നിനക്കെന്റെ കായ്കളിലോ വനെ?
നയം വിനയമീരണ്ടും നിഗ്രഹാനുഗ്രഹങ്ങളും
അമിശ്രമാം രാജമുറ, തന്നിഷ്ടം ചെയ്യൊലാ നൃപൻ
നീയോ തന്നിഷ്ടമേ ചെയ്വോൻ, ക്രോധവാനെതിർവിട്ടവൻ
മിശ്രരാജമുറക്കാരൻ വില്ലേശരണമായവൻ

ധർമ്മശ്രദ്ധനിനക്കില്ലിങ്ങില്ലൊരർത്ഥവ്യവസ്ഥയും
ഇന്ദ്രിയാകൃഷ്യമാണെൻനീകാമവൃദ്ധൻനരേശ്വര!
സർവ്വജ്ഞതാരയെന്നോടുചൊന്നല്ലൊ സത്യമാംഹിതം
മൌഢ്യത്താലതുക്രൂട്ടാക്കാതന്തകന്നടിപെട്ടുപോയ്
സനാഥയല്ലകാകുൽസ്ഥ! ഭൂമിനീയായനാഥനാൽ
ധൂർത്തഭർത്താവിനാൽശീലംനല്ലോരംഗനപോലവേ,
ശഠൻ,ദ്രോഹപരൻ,ശാന്തനെന്നുനടിപ്പവൻ
യോഗ്യനാകുംദശരഥനെങ്ങിനേതീൻപാപിനീ!
മര്യാദച്ചങ്ങലയറു,ത്താര്യധർമ്മംകവിച്ചഹോ,
ധർമ്മത്തോട്ടികളഞ്ഞൊന്നൊക്കൊന്നൊരാമമത്തംഗജം!
കാണേനിന്നെന്നൊടടലിൽപോർചെയ്യുകിൽ നൃപാത്മജ
കാലദേവനെനീചിന്തകണ്ടേനെഞാൻവധിക്കയാൽ,
പോരിൽകാണാതെനിന്നല്ലൊകൊന്നുദുർദ്ധർഷനെന്നെനീ
കടിച്ചുവീണുറങ്ങുന്നനരനെപ്പാമ്പുപോലവേ.

വാത്മീകിരാമായണതർജ്ജിമ.

വള്ളത്തോൾനാരായണമേനോൻ

---

൩൧

## ഒരു സൽക്കവിയുടെ പരമഗതി

[കൃഷ്ണഗാഥയുണ്ടാക്കിയ ചെറുശ്ശേരിനമ്പൂരി മരണാനന്തരം അ-
ന്റെ ആത്മാവിന്റെ ഗതിയെപ്പററി ചിന്തിക്കുന്നത്]

തേടിവന്നീടുന്നകൈകടക്കെവെരിതൻ
കേടററദൂതന്മാർപിന്നാലെപോയ്

മൂലോകനായകൻമേവിനിന്നീടുന്ന
പാലാഴിതന്നിൽഞാൻചെല്ലുന്നേരം,
"ഗാഥയെക്കൊണ്ടിവൻപാതകംപൂണ്ടോരെ
പൂതന്മാരാക്കിനാൻ നീതിയാലെ.
നിർവൃതിപൂണ്ടുള്ള വൃക്ഷങ്ങൾക്കെല്ലാമേ
സൽഗതിനൽകിനാൻഗാഥകൊണ്ടെ
ഭക്തന്മാരായുള്ളോരുത്തമന്മാരുടെ
ചിത്തവും കാലെകുളുർപ്പിച്ചുടൻ
ഭക്തിയെത്തന്നെയുംനൽകിനിന്നീടിനാ-
നത്തൽഗാഥയെക്കൊണ്ടുതന്നെ
ചാരത്തുകൊള്ളേണംപാരാതെയെന്നായി
ഭാരസ്ഥനാമിവൻതന്നെയിപ്പോൾ
ദാസനായ്ക്കൊൾകയുംവേണം" മെന്നിങ്ങിനെ
ദൂതരായ്നിന്നവർചൊന്നനേരം,
അമ്പിനോടങ്ങിനെകേട്ടുകേട്ടേഷഞാൻ
തമ്പുരാൻമുമ്പിലുംചെന്നുപിന്നെ
"പാലിച്ചുകൊള്ളേണംപാരാതെയെന്നെനീ
നീലക്കാർവർണ്ണരേകൈതൊഴുന്നേൻ"
എന്നിവചൊല്ലിവണങ്ങിനിന്നീടുന്നോ-
രെന്നുടെമേനിമേലിങ്ങിതപ്പോൾ
കാർവർണ്ണന്തന്നുടെകണ്ണിൽനിറഞ്ഞൊരു
കാരുണ്യവാരിയെത്തുകകയാൽ
കോൾമയിർക്കൊണ്ടൊരുമേനിയുമായി ഞാ-
നാമോദംമേളിച്ചുമേവുന്നേരം,
"ദാസനായുള്ളതൊവന്നതായെല്ലൊനിൻ
ഗാഥയെനിർമ്മിക്കകൊണ്ടുതന്നെ

ഏതൊരു വലയിലാക്കിനാനീടുന്ന
നീതിയാലിന്നിവന്തന്നെയിപ്പോൾ?”

തന്മാരിങ്ങനെ ന ചോദിച്ചനേരത്തു
പാതകവൈരിയായുള്ളവന്താൻ

മെല്ലവേയെൻമുഖംനോക്കിനിന്നന്നേരം
ചില്ലികൾചൊല്ലാലെചെല്ലകയാൽ

പ്രാഞ്ജലിയായിഞാൻപാഞ്ഞുചെന്നനേരം
തോഞ്ഞുനിന്നീടുന്നമോദത്താലെ

പാതകംവേരററംപാണികൊണ്ടങ്ങവൻ
പാദങ്ങൾമെല്ലെന്നെടുത്തു പിന്നെ

നോററുനിന്നീടുമെൻമാറത്തുചേർത്തുനി-
ന്നേററംതെളിഞ്ഞുപു[illegible]മേന്മേൽ

വാരിജസംഭവൻവാമനൻപാദത്തെ
വാരിയെക്കൊണ്ടുപണ്ടെന്നപോലെ

ആനന്ദലോചനവാരിതൻപൂരംകൊ-
ണ്ടാദരവോടുകുളിർപ്പിച്ചപ്പോൾ

ദുസ്സംഗംവേറിട്ടുസൽസംഗിയാകുമെ-
ന്നുത്സംഗംതന്നിലേചേർത്തുപിന്നെ

എന്മനംതന്നിലേചൂണ്ടുന്മേഷിച്ചുള്ളവ-
യുണ്മയെന്നതുനിർണ്ണയിപ്പാൻ

ഗാഥയായ്ചൊന്നുള്ളരേഖകളോരോന്നു
ബോധമയക്കവിട്ടുനോക്കിനോക്കി

മെല്ലെമെല്ലെന്നതലോടിനിന്നനേരം
പല്ലവംവെല്ലുമപ്പാദങ്ങളെ

പാണികൾക്കീടുന്നോരാനന്ദംപൂരിച്ചു
വാണിടവേണമേ ദൈവമേ ഞാൻ!

കൃഷ്ണഗാഥ ചെറുശ്ശേരിനമ്പൂരി

---

൩൨

## കാരുണ്യം

---

1 കാരുണ്യമാകുന്ന ഗുണം ബലാത്താ-
ലാകൃഷ്ടമായീടുവതല്ലന്നൂനം,
മേൽനിന്നുകീഴോട്ടുശാന്തമായ
വർഷംകണക്കെപ്പൊഴിയുന്നതത്രേ.

2 അതീവമാഹാത്മ്യമൊടായതിങ്ക-
ലനുഗ്രഹംരണ്ടുവിളങ്ങിടുന്നു;
ഒന്നായതേകുന്നൊരുപൂരുഷനും
മറേറതേൽക്കുന്നവനുംലഭിപ്പൂ.

3 പ്രഭാവമേറുന്നമഹാജനത്തിൽ
പ്രഭാവമേറുന്നതതിന്നപാരം,
പ്രതാപവാനാകിയസാർവ്വഭൌമ-
ന്നതാണുരമ്യംമകുടത്തിനേക്കാൾ

4 പ്രതാപഭാരത്തിനു ചിഹ്നമായി-
ഭയാദരങ്ങൾക്കുനിവാസമാകും
അവന്റെചെങ്കോലിഹകാട്ടിടുന്നു.
നിരന്തരംലൌകികമായശക്തി.

5 എന്നാലതിന്നുള്ളധികാരമെല്ലാം
ദയയ്ക്കുകീഴായ്മരുവുന്നതത്രെ;
ഈശാങ്കമാമായതു ഭൂപഹൃത്തിൽ
സാമ്രാജ്യമേററിട്ടു വസിച്ചിടുന്നു.

6 പാരുഷ്യമേറീടിനനീതിതന്നെ-
കൃപാമൃതത്താൽമൃദുവാക്കിയെന്നാൽ
മനുഷ്യനുള്ളോരധികാരമപ്പോ-
ളീശാധികാരത്തിനടുത്തുനിൽക്കും.

7 ന്യായത്തിനാൽകേവലമത്രനമ്മി-
ലൊരുത്തനുംമുക്തിലഭിക്കയില്ല.
കാരുണ്യമുണ്ടാകണമെന്നുനിത്യം
നാമീശനോടർത്ഥനചെയ്‌വതില്ലേ?

8 ഈശന്നുനമ്മിൽകൃപവേണമെന്നു
നമുക്കുമോഹംവളരുന്നുവെങ്കിൽ
മോശംവരാതന്യജനങ്ങളോടു
നമുക്കുമുള്ളിൽകൃപതോന്നിടേണം

ഷേക്സ്പിയരുടെ ഒരു നാടകത്തിൽ നിന്നു തർജിമ.

കെ, സി, കേശവപിള്ള.

൩൮

# കണ്വാശ്രമം

[ദുഷ്ഷന്തമഹാരാജാവു വേട്ടയാടി വനത്തിൽ സഞ്ചരിക്കുമ്പോൾ മാലിനീതീരത്തിൽ കണ്വാശ്രമം കണ്ട് അവിടെ പ്രവേശിക്കുന്നത്]

... ... ... ... ദുഷ്ഷന്തനൃപൻ
കീർത്തിപൂണ്ടിരിക്കുന്നാൾ നായാട്ടിനൊരുദിന-
മാത്ത്രനാലംഗത്തോടുകൂടവേ വനംപുക്കാൻ
വ്യാഘ്രസിംഹാദിമൃഗമാവോളം കൊന്നുകൊന്നു
ശീഘ്രമവീന്ദ്രൻവിളയാടുന്നനേരമേററ-
മാഗ്രഹിച്ചടവികളാക്രമിച്ചീടുന്നേര-
മാർക്കുമെത്താത്തവേഗമേറുന്ന രഥത്തോടും.
ഭാസ്കരരശ്മിപോലുംചെല്ലാത്തവനംപുക്കാൻ
നോക്കിയുംമൃഗങ്ങളെക്കണ്ടുകൗതുകംപൂണ്ടും
വേഗമേറീടുംമൃഗജാലങ്ങൾവഴിയേപോ-
യേകാകിയായ വസുധേന്ദ്രനാംദുഷ്ഷന്തനും
ക്ഷുൽപിപാസാദിപൂണ്ടുചമഞ്ഞോരനന്തര-
മത്ഭുതംവളർന്നീടുമാശ്രമദേശംകണ്ടാൻ,
പുഷ്പങ്ങൾതളിരുകൾഫലങ്ങൾനിറഞ്ഞോരോ
ഷൾപ്പദശുകപികകേകികൾനാദത്തോടും,
വൃക്ഷങ്ങൾതോറുംചുററിപ്പററീടുംവല്ലികളും
യക്ഷകിന്നരസിദ്ധഗന്ധർവാദികളാലും
പക്ഷികൾമൃഗങ്ങളെന്നുള്ളജന്തുക്കളാലും
ഇക്ഷുജംബീരകേരകദളീവൃന്ദത്താലും
ശീതളസുഗന്ധമാന്ദ്യാദികൾഗുണംതേടും

വാതപോതങ്ങളാലും സേവ്യമാശ്രമദേശം
ചിത്തപ്രഹ്ലാദോത്ഭവമൈത്ര്യയുമെന്നുനിന-
ച്ചുത്തമനായനൃപൻ വിസ്മയം പൂണ്ടാനേററം.
മാലിനിയായനദിതന്നുടെതീരത്തിങ്കൽ
കാലദോഷാദികൂടാതാശ്രമം മനോഹരം,
സന്തതം നരനാരായണന്മാർമരുവീടും
ബദര്യാശ്രമം ഗംഗതന്നാലെന്നതുപോലെ
മാലിനിനദിതന്നാൽശോഭിതദേശം കണ്ടു
മാലകന്നൊരുനൃപൻമററുള്ള പടയെല്ലാം
കാനനദ്വാരത്തിങ്കൽ നിൽക്കെന്നു നിയോഗിച്ചു
താനും തൻപുരോഹിതൻതാനുമായകം പുക്കാൻ
ബ്രഹ്മലോകത്തെപ്രവേശിച്ചിതുഞാനെന്നപ്പോൾ
നിർമ്മലനായനൃപൻതന്നുള്ളിലുണ്ടായ്വന്നു.
മായകൊണ്ടുണ്ടാം മഹാമോഹങ്ങൾനീക്കിനിത്യം
ന്യായതത്വാത്മവിജ്ഞാനാദിസമ്പന്നന്മാരായ്,
ബോധമേറിയമുനിപ്രവരശിഷ്യന്മാരായ്
വേദപാരഗന്മാരാം ബഹ്വൃചമുഖ്യന്മാരാൽ
പ്രേര്യമാണങ്ങളാകും സംഹിതാപദങ്ങളെ-
ധാര്യമാണാർത്ഥത്തോടും സുസ്വരവ്യക്തിയോടും
കേട്ടുകേട്ടാനന്ദിച്ചുചെന്നപ്പോൾകാണായ്വന്നു
വാട്ടമെന്നിയെയാഗശാലകൾപലതരം

... ... ... ... ... ...

ജാത്യാദിവൈരം വെടിഞ്ഞീടിനജന്തുക്കളും
ജാത്യാദികസുമിതലതികാവലികളും
പ്രീത്യാകണ്ടുണ്ടായൊരുപരമാനന്ദത്തോടും
ഭീത്യാസാത്വികമത്യാമഞ്ജുളതരഗത്യാ

നിത്യാസജ്ജനരീത്യാമനസിപൂർണ്ണഭക്ത്യാ
സ്വാധ്യായശ്രവണസന്തുഷ്ടനായ് മന്ദംമന്ദം
കാര്യപാകവേപോല്ലുപ്ത മാശ്രമമകം പുക്കാ-
നാശ്ചര്യംമനക്കാമ്പിൽമേൽക്കുമേലുണ്ടായ്‌വന്നു.

മഹാഭാരതംകിളിപ്പാട്ട്
[സംഭവപർവ്വം]

എഴുത്തച്ഛൻ

---

൪൦

# ഇൻഡ്യാസാമ്രാജ്യത്തിന്റെ

## ഭാഗ്യപട്ടയം

(ഇംഗ്ലീഷ് വർഷം ൧൮൫൮-ൽ വിക്ടോറിയാ മഹാരാജ്ഞി ഇൻഡ്യാഭരണം കയ്യേറ്റപ്പോൾ ഇൻഡ്യയിലെ ജനങ്ങൾ അറിവാനായി അയിട്ടുന്ന പ്രസിദ്ധം ചെയ്ത തിരുവെഴുത്തു വിളംബരം)

1 "ഇൻഡ്യാമഹീഭരണമിന്നുമുതൽക്കുസാക്ഷാൽ
നാംതന്നെയേല്പതിനുഹേതുവുദിക്കയാലേ
സംഘത്തിൽനിന്നതിനെഴുന്നൊരുഭാരമെല്ലാം
നേരിട്ടുനാംനലമൊടിന്നുവഹിച്ചിടുന്നു.

2 അക്ഷോണിതന്നിലമരുന്നജനങ്ങളെല്ലാം
സത്യശ്രദ്ധമിന്നുമുതൽനന്ദിയിൽനമ്മുടേയും
ആസ്മാകരാകുമധികാരിജനങ്ങടേയു-
മജ്ഞാപനങ്ങളഖിലംനിറവേററിടേണം.

3 കാനിംഗവീരനധിഭൃത്യപദേ നിയുക്തൻ
താനങ്ങുവാഴ്കവഴിപോൽ പ്രതിരാജനായി;
നാനാധികാരമെഴുമന്യരുമസ്മദീയ-
സ്ഥാനാജ്ഞപോലെ നിജവൃത്തികൾ ചെയ്തുകൊൾക.

4 സാമന്തഭൂപതികൾ നമ്മോടു സഖ്യമാന്നോ-
രാത്മീയവൃത്തിയെ നടത്തുക മുൻപിലെപ്പോൽ,
നാമും ചിരപ്രണയമുള്ളാരവക്കുവേണ്ടി
പ്രേമാനുവൃത്തി വഴിപോൽ നിറവേററുമെന്നും.

5 രാജ്യം ഹരിപ്പതിനവാഞ്ഛയൊടന്യന്മാർ
തമ്മിൽ പിണങ്ങിടുകിലായതു നാം സഹിക്കാ;
നാമന്യലക്ഷ്മിയെ ഹരിക്കയുമില്ല, ഭൂമി
കാമാഖതിച്ചിടുകയില്ല കദാപി നമ്മെ

6 ന്യൂനം നരേശരുടെയന്യരുടേയുമോരോ-
സ്ഥാനാഭിമാനബിരുദാദി ഹരിച്ചിടാ നാം,
ഭൂവിന്നു നിത്യശമസാധ്യസമൃദ്ധിമേന്മേൽ,
താവുന്നതിന്നു നിനവിങ്ങനിശം ഭവിക്കും.

7 ആംഗ്ലേയരാം പ്രജകളെ പരിരക്ഷ ചെയ്‌വാൻ
യാതൊന്നു നമ്മെ നയമോടു നയിച്ചിടുന്നു
ചൊൽക്കൊണ്ടൊരക്കടമതാനിഹ ഭാരതീയ
സംരക്ഷണയ്ക്കുമിനി, നമ്മെ നയിച്ചിടട്ടേ.

8 ക്രുസ്തീയമായ മതമാണു ധരിപ്പതീനാ-
മെന്നാലുമന്യമതനിന്ദ വഹിച്ചിടാ നാം
സന്മാർഗ്ഗവൃത്തികടെ വൈദികമായിടുന്നോ-
രാചാരരീതിയിൽ നമുക്കിഹ മൗനമത്രേ.

9 നാനാധികാരഭരണാർഹരെന്നിശ്ചയിപ്പോ-
രാസ്മാകദൃഷ്ടിജനജാതിമതാദികാര്യം
ഏതുംഗണിച്ചിടുകയില്ലൊരുനാളുമെന്നു-
മിൻഡ്യാജനങ്ങൾവഴിപോലെധരിച്ചിടേണം

10 നാമത്രദൃഷ്ടജനവഞ്ചിതസൈന്യകോപ-
ക്ഷോഭംതടുപ്പതിനുകാട്ടിനിജപ്രതാപം;
ഇപ്പോളുദിച്ചശമമോർത്തുരരീകരിക്കും
ദാക്ഷിണ്യവുംവിജിതസാഹസിദണ്ഡനത്തിൽ.

11 സർവ്വേശ്വരന്റെകൃപകൊണ്ടുവിപത്തൊഴിഞ്ഞോ-
രുർവ്വീതലത്തിലിനിലോകഹിതത്തിനായി
വാണിജ്യശില്പമുഖവൃത്തികൾവൃദ്ധിയാൻ
കാണേണമെന്നുകരുതുന്നിതുനാമജസ്രം

12 നിത്യംപ്രജാകുശലമാണുബലംനമുക്കു
തൽപ്രീതിയാണരിയരക്ഷയുമില്ലവാദം,
ഒപ്പംകൃതജ്ഞതകലർന്നവരിങ്ങുകാട്ടും
നൽപ്രേമമേപ്രതിഫലംസകലപ്രധാനം.

13 നാനാജനങ്ങളെസുഖത്തെവളർത്തുവാനു-
ള്ളോരോമനോരഥകലാപംഫലീകരിപ്പാൻ
ഈശൻനമുക്കുമതുപോൽപ്രതിപൂരുഷന്നും
നൽകീടണംമികവുമററധികാരികൾക്കും."

14 ഇൻഡ്യയ്ക്കുഭാഗ്യജനിനാടകനാന്ദിയായും
ശണ്ഠയ്ക്കുമൃത്യുസമയശ്രുതിമന്ത്രമായും
സൌരാജ്യലക്ഷ്മിയുടെജാതകപത്രമായും
ബ്രിത്താനികാവിജയഡിണ്ഡിമഘോഷമായും

പരിപന്ഥികൾപോയമന്റു; ദൈവ-
പരിണാമം തന്നെന്നുവന്നു.
പരിതോഷമുള്ളിലെഴുന്നു വരുന്നു;
പരമത്തുകൊണ്ടു ഞാനിന്നിതിരന്നു.

നളൻ: —

5 പ്രേമത്തെത്തുവ്വണ്ണേ ജൂത്തുവണ്ണ!
ഭൂമിപാലമണേ;

6 അപരാധംചെയ്യത്തുഞാ-
നറിഞ്ഞുകൊണ്ടത്രേവീൎയ്യവാരിനിധേ!
അൻപെഴുംനിൻമുൻപിൽനി-
നനൃതംപറഞ്ഞീലെഞാൻ ധീരമതേ?
അപരമില്ലൊരുപിഴ-
യറിയാതെപോലും മമ സാരമതേ!
അറിഞ്ഞുകൊണ്ടരുതെന്നി-
ലരസതരണജിതവൈരിതതേ?
രസസാരരതേ പരം.

7 അതിസുഖവാസമിങ്ങു
സുലഭമാമവനിയിലത്തുധരിച്ചേൻ.
അതുമൂലം നിന്നൊസ്സേവി-
ച്ചയിനിന്മതങ്ങളെ ഞാനനുസരിച്ചേൻ.
അറിയാതെപോയിമൂവാ-
ണ്ടായീകാലമിപ്പോളതുനിനച്ചേൻ?
അതിശയമത്രയുണ്ട-
ങ്ങയിനിൻ ഗുണത്തിനതുമനുഭവിച്ചേൻ
ഉള്ളിലതിരമിച്ചേൻ ചിരം

8 അക്ഷഹൃദയംവിദ്യ
അറിഞ്ഞപ്പോൾമമവിപദസ്തമയം;
അശ്വഹൃദയംനിന-
ക്കധുനാതരുവൻവരുമല്ലോജയം
അക്ഷയംനമ്മിലൈക-
മത്യമിനിനമുക്കുണ്ടത്യുദയം.
അസ്തുപക്ഷതിനമ്മിൽ
പുഷ്കരംകൊണ്ടുസ്ഥിരമത്രേവിത്തചയം;
നമുക്കസ്തുജയംഭുവി.

നളചരിതം ആട്ടക്കഥ — ഉണ്ണായിവാര്യർ
നാലാംദിവസം

—o—

## ൪൪
# ശ്രീരാമസന്ദർശനം.

[ദശരഥൻ മരിച്ചതിന്റെശേഷം ഭരതൻ തന്റെ ജ്യേഷ്ഠനെ വനത്തിൽ നിന്നു കൂട്ടിക്കൊണ്ടു വരുന്നതിനായി വനത്തിൽചെന്നു ഋഷിമാരോടും മററും ശ്രീരാമന്റെ ആശ്രമം എവിടെയാണെന്നു ചോദിച്ചപ്പോൾ]

ഉത്തരതീരേ സുരസരിതസ്ഥലേ
ചിത്രകൂടാദ്രിതൻ പാർശ്വമഹാശ്രമേ
ഉത്തമപൂരുഷൻ വാഴുന്നിതെന്നുകേ-
ട്ടത്രയും കൌതുകത്തോടെ ഭരതനും

തത്രൈവ ചെന്നനേരത്തു കാണായ്‌വന്നി-
തത്യത്ഭുതമായ രാമചന്ദ്രാശ്രമം
പുഷ്പഫലദലപൂർണ്ണവല്ലീതരു-
ശഷ്പരമണീയകാനനമണ്ഡലേ
ആമ്രകദളീബകുളപനസ-
ലാമ്രാതകാർജ്ജുനനാഗപുന്നാഗങ്ങൾ
കേരപൂഗങ്ങളും കോവിദാരങ്ങളു-
മേരണ്ഡചമ്പകാശോകതാലങ്ങളും
മാലതീജാതിപ്രമുഖലതാവലി-
ശാലികളായ തമാലസാലങ്ങളും
ഭൃംഗാദിനാനാവിഹംഗനാദങ്ങളും
തുംഗമതംഗജവീരപ്ലവംഗക-
രംഗാദിനാനാമൃഗവ്രാതലീലയും.
ഭംഗ്യാസമാലോക്യദൂരേ ഭരതനും
വൃക്ഷാഗ്രസംലഗ്നവൽക്കലാലംകൃതം
പുഷ്കരാക്ഷാശ്രമം കേത്യാ വണങ്ങിനാൻ.
ഭാഗ്യവാനായ ഭരതനന്നേരം
മാർഗ്ഗരജസി പതിഞ്ഞു കാണായ്‌വന്ന
സീതാരഘുനാഥപാദാരവിന്ദങ്ങൾ
നൂതനമായതിശോഭനം പാവനം
അങ്കുശാബ്ജധ്വജവജ്രമത്സ്യാദികൊ-
ണ്ടങ്കിതം മംഗലമാനന്ദമഗ്നനായ്
വീണുരുണ്ടും പണിഞ്ഞും കരഞ്ഞും തദാ
രേണുതൻ മൌലിയിൽ കോരിയിട്ടീടിനാൻ.
ധന്യോഹമിന്നഹോ! ധന്യോഹമിന്നഹോ!!
മുന്നം മയാകൃതം പുണ്യപൂരം പരം.

ശ്രീരാമപാദപത്മാങ്കിതം ഭൂതല-
മാരാലെനിക്കു കാണ്മാനവകാശവും
വന്നതല്ലൊ, മുമുക്ഷുപാദപാംസുക്ക-
ളന്വേഷണം ചെയ്തുഴലുന്നിതേറവും
വേധാവുമീശനും ദേവകദംബവും
വേദങ്ങളും നാരദാദിമുനികളും
ഇത്ഥമോർത്തത്ഭുതപ്രേമരസാപ്ലുത
ചിത്തനായാനന്ദബാഷ്പാകുലാക്ഷനായ്
മന്ദമന്ദം പരമാശ്രമസന്നിധൌ
ചെന്നു നിന്നോരുനേരത്തു കാണായിതു
സുന്ദരം രാമചന്ദ്രം പരമാനന്ദ-
മന്ദിരമിന്ദ്രാദിവൃന്ദാരകവൃന്ദ-
വന്ദിതമിന്ദിരാമന്ദിരോരസ്ഥല-
മിന്ദ്രാവരജമിന്ദീവരലോചനം
ഉദ്യത്തരുണാരുണായുതശോഭിതം
വിദ്യുത്സമാംഗിയാം ജാനകിയായൊരു
വിദ്യയുമായ് വിനോദിച്ചിരിക്കുന്നൊരു
വിദ്യോതമാനമാത്മാനമവ്യാകുലം.

**അദ്ധ്യാത്മരാമായണം കിളിപ്പാട്ട്.**

**എഴുത്തച്ഛൻ**

**അയോദ്ധ്യാകാണ്ഡം**

—o—

൪൫

# കാമിനിമൂലം കലഹശാന്തി

കടത്തനാട്ടുദേശത്തു ഒന്നേററിൽ കുറുപ്പന്മാരെന്നും പാലാട്ടു നായന്മാരെന്നുമുള്ള തറവാട്ടികൾ അനേകതലമുറയായി [പരസ്പരവൈരികളായിരിക്കെ; പാലാട്ടുകോമൻനായരും ഒന്നേററിൽ ഉണ്ണിയെന്ന യുവതിക്കും സംഗതിവശാൽ അന്യോന്യം ഗൂഢമായ അനുരാഗം ജനിച്ചു. കുറുപ്പ് അറിയാതെ കോമൻ ഉണ്ണിയുമായി സഹവാസം തുടങ്ങി. ഒരു ദിവസം അയാൾ തന്റെ പരിശ ഉണ്ണിയുടെ മുറിയിൽ വച്ചുപോകയും അതു കണ്ടു കുറുപ്പ് ആ പരിശ കൈക്കലാക്കുകയും ചെയ്തു. ആ മാതിരി പരിശ കുറുപ്പിനും കോമനും ആ ദിക്കുകാരനായ മസ്സൂർ എന്ന ഒരു മാപ്പിളയ്ക്കും മാത്രമേ ഉണ്ടായിരുന്നുള്ളു. കോമൻ തങ്ങളുടെ ഭവനത്തിൽ വരികയില്ലെന്നുള്ള വിശ്വാസത്താൽ ഉണ്ണിക്കു മസ്സൂരുമായി സഹവാസം ഉണ്ടായിരുന്നെന്നു നിശ്ചയിച്ചു കുറുപ്പന്മാർ അവളെ വധിക്കാൻ തീർച്ചയാക്കി. ഒപ്പം അടുത്തുള്ള ക്ഷേത്രത്തിലെ വെളിച്ചപ്പാട്ട് അവിടെ എത്തി ഉണ്ണി തന്റെ വ്രതിയിൽ ഉൾപ്പെട്ട ക്ഷേത്രത്തിൽ ഭജനമിരിക്കട്ടെ എന്നു വിധിച്ചതിനെ അവർ അനുവദിച്ചു. ഭജനം തീരുമ്പോൾ ഒരു ദിവസം വെളിച്ചപ്പാട്ടു ഉണ്ണിയെ മസ്സൂർക്കു കൊടുത്തു അവനോടുകൂടെ പാർക്കണം എന്നു കല്പിക്കാൻ നിശ്ചയിച്ചു. ഉണ്ണി ഈ വർത്തമാനം ഗ്രഹിച്ചതിനാൽ സംഗതികളെല്ലാം കാണിച്ചു ഗൂഢമായി കോമനു ഒരു എഴുത്തയച്ചു. രാത്രി മസ്സൂർ വെളിച്ചപ്പാട്ടിന്റെ കല്പനപ്രകാരം ഉണ്ണിയുടെ ശയ്യാഗൃഹത്തിൽ ഹാജരായതിന്റെ ശേഷം,

1 മാലാമലക്കനകളാലുള്ളവായതാററാൻ
മേലാതെമാപ്പിളയുമുണ്ണിയൊടൊട്ടടുത്തു
'പാലാട്ടുകോമനുടെ പെണ്ണിവ'ളെന്നു പൃത്ഥൻ
പാലായിടഞ്ഞമൊഴിയാളുമുരച്ചെണീററു

2 “പാരിൽപ്പെരുത്ത പുകഴാണ്ടോരു കോമനെന്റെ
പേരിൽപ്പെടുന്ന കനിവേതുമറഞ്ഞിടാതെ
ആരിപ്പൊഴിങ്ങണവതിങ്ങിനെ? കോമനോടു
കേറിപ്പിടിക്കുകിലവൻതല കൊണ്ടെടുക്കും

3 നിൽക്കായ്ക പോക പുറകോട്ടിനി മാപ്പിളേ? നീ
വെക്കായ്ക കാലൊരടി പോലുമടുത്തിടേണ്ടാ,
ഇക്കാണുമെന്നുടയ വാളിനു തീനതാകാൻ
നോക്കായ്ക”യെന്നുമവളവ്വാളുമുലച്ചുരച്ചു

4 വെട്ടം പറഞ്ഞ പടിയിന്നിവളെന്നു തോന്നു-
മ്മട്ടുള്ളൊരാമൊഴികൾ കേട്ടുടനെ മരയ്ക്കാർ
തട്ടുന്നൊരല്ലലൊടകന്നു കുറച്ചു, കോമൻ
പൊട്ടുന്ന പുഞ്ചിരിയൊടപ്പൊഴണഞ്ഞുരച്ചു.

5 നന്നുണ്ണി! നിന്നുടയൊരുപ്പിടി കണ്ടു പേടി-
യുണ്ടുണ്ടു പോരിനു മിടുക്കെഴുമീ മരയ്ക്കാർ
ഇന്നുമ്മ പേരിവനൊടേൽക്കുകിലൊട്ടുമങ്ങു-
മെന്നുണ്ടു പേടിയിവനല്ലണിക്കുന്തലാളേ!

6 എന്നാലുമെന്നിലൊരു പേടി പെടാതെയിങ്ങു
വന്നാൻ പെരുത്ത വഷളത്തവുമോർത്തിവൻ താൻ,
കൊന്നാലൊഴിഞ്ഞിനിയിതിൻ പക പോകയില്ല,
തന്നാലുമെന്നുടയ വാളിതെനിക്കു തന്നെ.

7 എന്നോതി വാളുടനെ വാങ്ങിയവൻ മരയ്ക്കാർ
തന്നോ“ടൊതുങ്ങിടുകിറങ്ങിടു”കെന്നു ചൊല്ലി
തന്നാട്ടുകൂട്ടി വരുവോരെ വിലക്കി, നേർത്തു-
വന്നോരു മാപ്പിളകൾ മൂപ്പനൊടാർത്തടുത്തു.

8 ചാരിൽപ്പകരുപ്പൊലിമപൊങ്ങിയ മാപ്പിളമാർ
പോരിൽപ്പെട്ടന്നൊരുമിട്ടുകൾ മറയ്ക്കു കാണ്മാൻ
നേരിട്ടിടുന്ന കൊതിയാലൊരു തെല്ലുനേരം
നേരിട്ടു നിന്നുകളിയായമർചെയ്തുകോമൻ.

9 ഊക്കോടൊതുക്കിയമർചെയ്തുളവാമരയ്ക്കാ-
ർക്കുംകൊണ്ടുതമ്മലൊരുതെല്ലതുകണ്ടനേരം
ചൊൽക്കൊണ്ട കോമനുടെ കണ്ണിണയോടുകൂടെ
യക്കൊണ്ടൽനേർനിറമെഴുന്നൊരുവാളു ചുവന്നു.

10 കണ്ണിൽ കവിഞ്ഞിടുമടുപ്പമെഴുന്നകോമ-
നുണ്ണിക്കെഴും ചൊടിയിലിന്നിതുപോലെയായാൽ
എന്നിൽക്കളിയ്ക്കുമവനുള്ളിനിയെന്നു ചോര-
തന്നിൽക്കളിപ്പതിനുവാളുടനെത്തുടങ്ങി.

11 ഈമട്ടിലായൊരരനാഴികയാമരയ്ക്കാർ
കോമന്റെ വാളുകൾ ചുട്ടചോരകൊടുത്തുപിന്നെ
കാർമങ്ങിടുംകുഴലിയായെഴുമുണ്ണികാൺകെ-
ക്കെമെത്തമററതലയററുനിലത്തുവീണു.

12 മോടിയ്ക്കുചേരുമുടലിന്നുകറച്ചുകോറൽ
കൂടികരുത്തുടയകോമനു പററിയില്ല.
പേടിച്ചുമാപ്പിളകളോട്ടകിലുംവെളിച്ച-
പ്പാടിൻചതിത്തലയറുത്തിതുപോയപോക്കിൽ

13 പററീലെനിക്കൊരുപരുക്കുപയററിലൊന്നും
തെററീല, ചോരയിതുകാണുവതെന്റെയല്ല,
തോററീടുകില്ലിവനൊരൻപതുപേർമരയ്ക്കാ-
രേററീടിലെന്നവിലുണ്ണിയെനോക്കികോമൻ.

# കാമിനിമൂലം കലഹശാന്തി

---

## രണ്ടാംഭാഗം

1 ഇന്നിപ്പുറപ്പെടുകയെന്നു പറഞ്ഞുവാളു-
തന്നിൽപ്പെരുക്കമൊരു ഘോരമുടച്ചുകൊണ്ടു്
നിന്നീടുമിപ്പൊഴുതിലാർത്തുവിളിച്ചുരുക്കി
വന്നീടുമാളുകളെയപ്പടയാളി കണ്ടു.

2 വാളേ! തെളിഞ്ഞിടുക, നിൻപണി തീർന്നതില്ല,
നാളെയ്ക്കു നീക്കിടുക നിന്റെയുറക്കമെല്ലാം
ആളേറെയുണ്ടിതപടയ്ക്കുവരുന്നു തേൻചൊ-
ല്ലാളേ! നിനക്കിനിയുമിന്നൊരു കാഴ്ച കാണാം

3 എന്നോതിയാളുകളെ വേണ്ടപടിയ്ക്കു നിർത്തി
മുന്നോട്ടു തെല്ലിട നടന്നു കലുക്കമെന്യെ,
നിന്നോരു കോമനടെനേർക്കു കലത്തുനിന്നു
വന്നോരു കൂട്ടരുമടുത്തിതു കൂസിടാതെ.

4 വന്നൊട്ടടുത്തളവിലാങ്ങളമാരിതെന്ന-
ങ്ങന്നതിനൊത്തനടയാളവർ കണ്ടറിഞ്ഞു
വന്നോരുമാലൊടവളപ്പൊഴുതൊട്ടടുത്തു-
ചെന്നോതിനാളലിവൊടായവരോടിവണ്ണം.

5 പോരും പിണക്കമിതെനിക്കുളവായ ചീത്ത-
പ്പേരും പെരുക്കമൊരു പേടിയുമൊക്കെ നീക്കി
പോരുന്ന കോമനൊടു പോരിനു പോവതൊട്ടും
ചേരുന്നതല്ലവനൊടുള്ളു തെളിഞ്ഞിടേണം.

6 എന്നും പറഞ്ഞവൾ കിഴിഞ്ഞിവിടെക്കഴിഞ്ഞ-
തൊന്നും വിടാതെവഴിപോലറിയിച്ചുപിന്നെ,
കൊന്നുള്ള മാപ്പിളയെനോക്കുകയെന്നുമോതി-
തന്നുള്ളിലൊട്ടിടയിളക്കമിയന്നുനിന്നു.

7 തങ്ങൾക്കുപററിയൊരുതെററതിനാലെഴുംമാൽ-
പെങ്ങൾക്കുമാററിയൊരുകോമനെനോക്കിയപ്പോൾ
ഞങ്ങൾക്കുനന്മയിതുചെയ്തതിനെന്തു കോമ!
നിങ്ങൾക്കുചെയ്‌വതിനി?യെന്നവരൊക്കെയോതി.

8 "പണ്ടെപ്പെട്ടുന്നൊരുപിണക്കമിതൊക്കെനീക്കി-
ക്കൊണ്ടേറിട്ടുംതെളിവിയന്നിനിനമ്മൾതമ്മിൽ
രണ്ടെന്നതന്നെകരുതാത്തൊരുമട്ടടുപ്പ-
മുണ്ടെന്നതാൻവരണ"മെന്നുപറഞ്ഞുകോമൻ.

ഇപ്പെണ്ണിലേറെവഷളത്വമണച്ചുവെന്നോ-
ത്തിപ്പെട്ടമാപ്പിളയിലേറിയൊരീറയോടേ
ഇപ്പാടിവന്റെതറവാട്ടുടനേക്കുളുംകോ-
രിപ്പാനൊരുങ്ങലൊടിറങ്ങിയതാണുഞങ്ങൾ.

10 ഇങ്ങായവാറുവലുതായിട്ടുമൊച്ചകേട്ടി-
ട്ടെങ്ങാരുചെയ്തതകരാറതറിഞ്ഞുകൊൾവാൻ
മങ്ങാതെയീവഴിതിരിഞ്ഞുതിരിഞ്ഞുവന്നോൻ;
ചങ്ങാതിചെയ്തതുണകണ്ടുതെളിഞ്ഞുഞങ്ങൾ.

11 തീർച്ചയ്ക്കിതൊന്നുപറയാംപുത്തുതായിട്ടുന്നീ
വേൾച്ചയ്ക്കുമേലിലയവേത്തുമണഞ്ഞിടായ്‌വാൻ
ചാർച്ചക്കുഞങ്ങളുടെപെങ്ങളെവേൾക്കുകന്നാൾ
ചേർച്ചക്കുമൊത്തപടിമൂത്തകുറുപ്പുചൊന്നാൻ.

12 ഇപ്പേർപ്പുകഴ്ന്നതറവാട്ടുകളുമൊട്ടു
കെല്പേറിടുംപടിയിണങ്ങിയമട്ടിലായി
ഉൾപ്പിച്ചുതീർത്തിതൊരുമാതിരിനല്ലഭാഷ-
യ്യോപ്പിച്ചുവേളിയിതുക്രൂരമിന്നങ്ങിനാട്ടിൽ.

കോമപ്പൻ — കണ്ടൂർനാരായണമേനോൻ ബി. എ.

—(൦)—

൪൧

# ഒരു ധർമ്മസങ്കടം

ശ്രീരാമൻ:

സൂര്യവംശത്തിനൊരുകളങ്കമുണ്ടാകാതെ
ആര്യന്മാരാലുംസുപൂജിതനായിത്രനാളും.
ഇന്നിപ്പോളപവാദംമുററിവന്നിരിക്കുന്നു-
എന്നതുനിങ്ങളോടുചൊല്ലുവാൻചൊല്ലിവിട്ടേൻ.
"ഒരാണ്ടുലങ്കതന്നിലിരുന്നസീതതന്നെ
ഓരാതെകൈക്കൊണ്ടതുനന്നല്ലരഘുവരൻ,"
ഇങ്ങനെമന്ത്രിക്കുന്നുപുരവാസികളെല്ലാം
നിങ്ങളുമേതുംധരിച്ചീലല്ലോബാലന്മാരെ.
ഞാനിതിന്നുപായവുംകണ്ടിട്ടുണ്ടിപ്പോളതു
മാനസേധരിച്ചാലുംചൊല്ലുവനതുകേൾപ്പിൻ.
ഗർഭിണികൾക്കുരുചിയുണ്ടാമോരോന്നിലതു
ഇപ്പോഴെന്തോന്നിലാശനിനക്കെന്നവളോടു,
ചോദിച്ചേനിന്നലെഞാനന്നേരമവൾചൊന്നാൾ,

സംഭ്രമത്തോടുക്രൂരകർമ്മമെന്നറച്ചവൻ
പാനീയംകോരിക്കുടിച്ചീടുവാൻതുടങ്ങുമ്പോൾ
പാനീയംകുടിക്കൊല്ലായെന്നൊരുമൊഴികേട്ടു
എന്തിതിൻമൂലമെന്നു തണ്ണീരും കളഞ്ഞവ-
നന്തരാനോക്കുന്നേരംകാണായിബകംതന്നെ
ആയതിനെന്തു തണ്ണീർ കുടിപ്പാനരുതായ്ക
നേരെചൊല്ലെന്നുധർമ്മനന്ദനൻചോദിച്ചപ്പോൾ
ഞാനൊരുയക്ഷനെന്റെചോദ്യങ്ങളെല്ലാറ്റിനും
ജ്ഞാനിയായുള്ളഭവാനുത്തരംപറയണം.
ധർമ്മജനതുകേട്ടുചൊല്ലുകയെങ്കിലെന്നാൻ
ധർമ്മസൂക്ഷ്മങ്ങളെല്ലാംചോദിച്ചുയക്ഷൻതാനും
ചോദ്യങ്ങളെല്ലാംപരിഹരിച്ചുപ്രത്യു-
മാനസമായ്തെളിഞ്ഞിതുധർമ്മരാജനപ്പോൾ
ധർമ്മനിഷ്ഠകൾക്കനീയൻപറഞ്ഞന്നുതനം
നമ്മലനാമഭവാനിനിയുമൊരുവനെവേണ്ടു
നാലുപേരിലൊരുവനെജീവിപ്പിച്ചിടുവൻഞാ-
നേവനെവേണ്ടതെന്നുചൊല്ലുകെന്നുള്ളനേരം
എങ്കിലെന്നാൽനകുലനെവേണ്ടതെന്നിതുപിൻ
ശങ്കകൂടാതെചൊന്നനേരത്തുധർമ്മരാജൻ
എത്രയുംതെളിഞ്ഞിതുസൂക്ഷ്മധർമ്മത്തെപ്പാർത്തു
പ്രീത്യാസതാപരംപിന്നെപ്രത്യക്ഷവേഷത്തോടെ
തന്നുടെപരമാർത്ഥമൊക്കെപറഞ്ഞറിയിച്ചു
നിന്നുടെഅനുജന്മാരെവരുംജീവിക്കെന്നാൻ
നിന്നുടെമാതാവുതാൻപെറവുള്ളസഹജന്മാർ
ഒന്നുപോലെപരാക്രമശാലികളഗ്രണന്മാർ
ശത്രുസംഹാരത്തിന്നുശക്തന്മാരത്രേയമ-

ല്ലസ്സുജനന്മാരിൽവെച്ചുമുഖ്യന്മാരല്ലോതാനും
കാൎയ്യസാദ്ധ്യവുമവരാലല്ലോനിനക്കേറും
ശൌൎയ്യവുമവരോളംമററാക്കുമില്ലയല്ലോ.
വീൎയ്യപുരുഷന്മാരാംഭീമപാൎത്ഥന്മാരെയും
ധൈൎയ്യേണപരിത്യജിച്ചെന്തോന്നുനിനച്ചുനീ
മാദ്രേയൻജീവിക്കേണമെന്നെന്നോടപേക്ഷിച്ച-
തോൎത്തതിൻമൂലംനേരേചൊല്ലണംസ്സ്വപോത്തമ
ധൎമ്മരാജോക്തികേട്ടുധൎമ്മരാജാവുചൊന്നാൻ
ധൎമ്മസൂക്ഷ്മത്തെവിചാരിച്ചപ്പോളതുതോന്നി
അംബമാരിരുവൎക്കും പിണ്ഡാദികൎമ്മംചെയ്‌വാൻ
കൎമ്മബന്ധങ്ങൾവിചാരിച്ചപ്പോളൊന്നുതോന്നി
ഞാനുണ്ടുകുന്തിദേവിപെററതിൽമാദ്രിയുടെ
സൂനുമൂത്തവനല്ലോനകുലനതുമൂലം
മാദ്രിക്കുകൎമ്മബന്ധംനകുലൻനന്നുമെന്ന-
തോൎത്തുഞാൻനകുലനെപ്രാൎത്ഥിച്ചുമറെറാന്നല്ല.
ധൎമ്മരാജാവുതാനുംധൎമ്മനന്ദനനെ
ധൎമ്മതല്പരതചാകണ്ടേററവുംപ്രസാദിച്ചു.

ശ്രീമഹാഭാരതം

ആരണ്യപൎവ്വം — എഴുത്തച്ഛൻ

——(0)——

Kamalalaya Printing Works Trivandrum.